ത്രികോണങ്ങളായ 9-5 ഈ ഭാവങ്ങളുടെ ഭാവാധിപന്മാർ ശുഭന്മാരും, ശുഭഫലങ്ങളെ കൊടുക്കുന്നവരും ആകുന്നു. കേന്ദ്രങ്ങളുടെ അധിപന്മാർ ശുഭന്മാരാണെങ്കിൽ അവർ ശുഭഫലത്തെ കൊടുക്കുന്നില്ല. പാപഗ്രഹങ്ങളാണെങ്കിൽ അതിശുഭഫലത്തെ കൊടുക്കുന്നു. ശുഭന്മാരുടെ കേന്ദ്രാധിപത്യം ദോഷമായിട്ടാണ് കണ്ടുവരുന്നതും, പറഞ്ഞുവരുന്നതും. ഈ അഭിപ്രായം മാരകവിചാരത്തിൽ മുഖ്യമായിട്ടു ചിന്തിക്കേണ്ടതാകുന്നു.

3. യദ്യദ്ഭാഗവതോരാഹുഃ കേതുശ്ചജനനേനൃണാം
യദ്യദ്ഭാവേശസംയുക്ത സ്തൽഫലം പ്രദിശേദലം

രാഹുവും, കേതുവും, ജനനസമയത്തിൽ ഏതേതുഭാവത്തിൽ ഇരിക്കുന്നുവൊ, ഏതേതുഭാവാധിപന്മാരോടു കൂടിയിരിക്കുന്നുവോ ആ ഭാവസംബന്ധമായ ഫലങ്ങളെ നിശ്ചയമായും കൊടുക്കും.

3. മന്ദശ്ചേൽ പാപസംയുക്തോ മാരകഗ്രഹയോഗതഃ
തിരസ്കൃത്യ ഗ്രഹാൻസർവ്വാൻ നിഹന്താ പാപകൃദ്ഭവേൽ.

ശനി പാപയോഗത്തോടുകൂടി നിന്നാലും, ദ്വിതീയസപ്തമാധിപന്മാരോടുകൂടി നിന്നാലും, അവയുടെ ദൃഷ്ടിയോഗത്തോടുകൂടി നിന്നാലും, മററു ഗ്രഹങ്ങളുടെ ഫലങ്ങളെ ദുർബ്ബലപ്പെടുത്തി മരണത്തെ ചെയ്യുന്നു.

5. അല്പമദ്ധ്യമപൂർണ്ണായുഃ പ്രമാണമിഹയോഗജം
വിജ്ഞായ പ്രഥമം പുംസാം തതോമാരകചിന്തനാ.

അല്പായുര്യോഗം, മദ്ധ്യായുര്യോഗം, ദീർഘായുര്യോഗം മുതലായ യോഗപ്രമാണങ്ങളെ നല്ലവണ്ണം ഗ്രഹിച്ചു അതെല്ലാം വേണ്ടപോലെ ചിന്തിച്ചതിന്നു ശേഷം മാത്രമെ മരണത്തെക്കുറിച്ചു ചിന്തിപ്പാൻ പാടുള്ളു. ദീർഘായുര്യോഗമുള്ളവന്നു മദ്ധ്യായുസ്സിൽ മാരകദശ വന്നാൽ മരണം സംഭവിക്കുന്നതല്ല. അതുപോലെത്തന്നെ മദ്ധ്യായുസ്സിന്നു വേണ്ടുന്ന യോഗം പൂർണ്ണമാ

യിട്ടുള്ളവന്നു അല്പായുസ്സിന്റെ അവധിയിൽ മരണത്തെ നിർണ്ണയിപ്പാൻ പാടുള്ളതല്ല. ഇങ്ങിനെ മരണകാലത്തെ ചിന്തിക്കുന്നതു വളരെ സൂക്ഷിച്ചുവേണ്ടതാകുന്നു.

6. ഖേദംഗപോ യദിരവേരരിരേവഹീനം
പൂർണ്ണം സുഹൃദ്യദി സമസ്സമമായുരാഹുഃ
ബാലഗ്രഹോ ഹിതസമാധിപവേദപിപൂർണ്ണം
മദ്ധ്യഞ്ച ഹീനമിഹ ജാതകതത്വവിജ്ഞാഃ

ലഗ്നാധിപൻ സൂര്യന്റെ ശത്രുവാണെങ്കിൽ അല്പായുസ്സും, ബന്ധുവാണെങ്കിൽ ദീർഘായുസ്സും, സമനാണെങ്കിൽ മദ്ധ്യായുസ്സും കിട്ടുന്നതാകുന്നു. അല്ലെങ്കിൽ, ലഗ്നാധിപൻ ശത്രുരാശിയിൽ നിന്നാൽ അല്പായുസ്സും, മിത്രരാശിയിൽ നിന്നാൽ പൂർണ്ണായുസ്സും, സമരാശിയിൽ നിന്നാൽ മദ്ധ്യായുസ്സും കിട്ടുന്നതായിരിക്കും. ഈ പ്രമാണം ആയുർവിചാരത്തിൽ ഗുണദോഷങ്ങളിൽ ഒന്നായി ഗണിക്കേണ്ടതാകുന്നു. ഗുണത്തേയും, ദോഷത്തേയും വേർതിരിക്കുമ്പോൾ ഇതിലെ ഗുണത്തേയും, ദോഷത്തേയും ഓരോന്നു എടുക്കേണമെന്നർത്ഥം.

7. അഷ്ടമക്ഷം തൃതീയഞ്ചബുധൈരായുരുദാഹൃതം
ദ്വിതീയം, സപ്തമസ്ഥാനം മാരകസ്ഥാനമുച്യതേ.

അഷ്ടമഭാവവും, മൂന്നാംഭാവവും, ആയുഃസ്ഥാനമാകുന്നു. രണ്ടും, എഴും ഭാവങ്ങൾ മാരകസ്ഥാനങ്ങളുമാകുന്നു. ഇവരണ്ടും മേൽപറഞ്ഞ ഭാവങ്ങളുടെ 12-ാം ഭാവങ്ങളാകുന്നു.

8. മാരകേശദശാപാകേ മാരകസ്ഥസ്യപാപിനഃ
പാപേപാകയുജാംപാകേ സംഭവേന്നിധനംദിശേൽ.

മാരകസ്ഥാധിപഗ്രഹത്തിന്റെ ദശയിലും, മാരകസ്ഥാനത്തിൽ നില്ക്കുന്ന പാപന്റെ ദശയിലും, പാപയോഗമുള്ള പാപന്റെ ദശയിലും മരണം സംഭവിക്കും.

9. അസംഭവേവ്യയാധീശദശായാം മരണം ഗുണാം
അഭാവേവ്യയഭാവേശ സംബന്ധിഗ്രഹഭുക്തിഷു.

മാരകസ്ഥാനാധിപന്റെ ദശയിൽ മരണം സംഭവിച്ചി ച്ചിട്ടില്ലെങ്കിൽ വ്യയാധിപദശയിൽ മരണം സംഭവിക്കും. അ പ്രകാരവും സംഭവിച്ചിട്ടില്ലെങ്കിൽ വ്യയേശന്റെ സംബന്ധമു ള്ള ഗ്രഹത്തിന്റെ ദശയിലൊ, അപഹാരത്തിലോ മരണ മുണ്ടാകും.

10. തദഭാവേഷ്ടമേശസ്യ ദശായാം നിധനം പുനഃ
ദുഷ്ടതാരാപതേഃ പാകേനിർവ്വാണം കഥിതംബുധൈഃ

പൂർവ്വോക്തപ്രകാരം ഭവിച്ചിട്ടില്ലെങ്കിൽ അഷ്ടമേശന്റെ ദശയിലൊ, ദുഷ്ടതാരാധിപത്യമുള്ള ഗ്രഹങ്ങളുടെ ദശയിലൊ, മരണം സംഭവിക്കും. വിപന്നക്ഷത്രാധിപത്യം, വധനക്ഷത്രാ ധിപത്യം മുതലായതാണ് ദുഷ്ടതാരാധിപത്യം.

മാരകവിചാരാദ്ധ്യായം സമാപ്തം.

---

# അദ്ധ്യായം 13.

---

## അപൂർവ്വയോഗങ്ങൾ.

### രാജയോഗങ്ങൾ.

1. നവമഭാവപതിസ്സുതയാലയേ
സുതപതിർന്നവമേയദിജന്മിനഃ
അതിവിചിത്രമണിവ്രജമണ്ഡിതോ
വസുമതിപ്രിതാംസനരാത്ര്യജേൽ.

ഭാഗ്യാധിപൻ പൂർവ്വപുണ്യത്തിലും (5 ാംമേടത്തിലും), **പൂർവ്വപുണ്യനാഥൻ** ഭാഗ്യത്തിലും (9-ാമെടത്തിലും) പരിവർത്ത നമായിരുന്നാൽ വലിയ രാജയോഗമാകുന്നു. രത്നഭൂഷണങ്ങളും, ഭൂമിലാഭവും മററും ധാരാളമുണ്ടാകും.

2. കർമ്മാധീശസ്സുതസ്ഥാനേ സുതേശകർമ്മഗോയദാ
ത്രികോണപതിനാദൃഷ്ടോ രാജാഭവതിനിശ്ചിതം.

പത്താം ഭാവാധിപനഞ്ചിലും, അഞ്ചാം ഭാവാധിപൻ പത്തിലും നില്ക്കുമ്പോൾ 9-ാം ഭാവാധിപന്റെ ദൃഷ്ടിയും ഉണ്ടായിരുന്നാൽ വലിയ രാജയോഗമാകുന്നു.

3. രാജ്യേശാംശപവാംശനേശസുതപാധർമ്മാലയേസ്വാമിനാ
സംയുക്തായദിവീക്ഷിതാശ്ചബലിനോരാജാഭവേന്മാനവഃ
പുത്രേശോയദിധർമ്മപേനസഹിതോലഗ്നാധിപേനാംശഗോ
ദൃഷ്ടോവാസഹിതസ്സ്വഖേപിദശമേരാജാഭവേന്നിശ്ചയാൽ

ലഗ്നാൽ പത്താംഭാവത്തിന്റെ അധിപനോ. ലഗ്നാധിപനൊ, നാലാം ഭാവത്തിന്റെ അധിപനൊ, 5 ാം ഭാവാധിപനൊ, ഒമ്പതിൽ ഭാഗ്യാധിപനൊടുകൂടി നില്ക്കുകയും, ബലത്തോടുകൂടിയിരിക്കയും ചെയ്താൽ രാജയോഗമാകുന്നു. അഞ്ചാം ഭാവാധിപന്റെ അധിപൻ ഭാഗ്യാധിപനോടും, ലഗ്നാധിപനോടുംകൂടി ലഗ്നത്തിൽ നിന്നാലും, പത്തിലൊ, നാലിലൊ ഭാഗ്യാധിപൻ നില്ക്കുമ്പോൾ ലഗ്നാധിപന്റെ ദൃഷ്ടിയൊ, യോഗമൊ ഉണ്ടായിരുന്നാലും രാജയോഗമാകുന്നു.

4. യത്രകുത്രാപികേന്ദ്രേശസ്ത്രികോണപതിനായുതഃ
സബലോമനുജോരാജാ ദുർബലോധനപോഭവേൽ.

കേന്ദ്രാധിപതികളിലാരെങ്കിലും, ത്രികോണപതികളിൽ ഒന്നിനോടുകൂടി യോജിച്ചിരിക്കുമ്പോൾ രണ്ടു ഗ്രഹങ്ങൾക്കും ബലമുണ്ടെങ്കിൽ ജാതകൻ രാജാവാകും; ദുർബ്ബലന്മാരാണെങ്കിൽ ധനവാനാകും.

5. പുണ്യസ്ഥാനേ ഗുരുക്ഷേത്രേ ദശമേ ഭൃഗുണായുതേ
പഞ്ചമസ്വാമിനാദൃഷ്ടേ രാജപുത്രോ നരാധിപഃ

ഗുരുക്ഷേത്രമായിരിക്കുന്ന 9-ാം ഭാവത്തിലൊ, പത്താംഭാവത്തിലൊ ലഗ്നാധിപൻ ശുക്രനോടുകൂടി നില്ക്കുമ്പോൾ അഞ്ചാം ഭാവാധിപന്റെ ദൃഷ്ടികൂടിയുണ്ടെങ്കിൽ രാജയോഗമാകുന്നു. രാജപുത്രനാണെങ്കിൽ അവൻ വലിയ രാജാവാകും നിശ്ചയം.

ഇനി മേൽ ധനയോഗങ്ങളെ പറയുന്നു.

6. പഞ്ചമേ നിശഭേശ്ശുക്രേ ലാഭേരവിസുതേയദാ
ഭോഗതാമണിസുവർണ്ണാനാം മധിപോജായതേന്നൃണാം.

അഞ്ചാം ഭാവമായ എടവത്തിലൊ തുലത്തിലൊ ശുക്രൻ നില്ക്കുമ്പോൾ ലാഭത്തിൽ ശനിയും നിന്നാൽ ധനസമൃദ്ധിയുണ്ടാകും; രാജതുല്യനായും ഭവിക്കും; ജനതയുണ്ടാകും.

7. കർക്കടേതുകലാനാഥേ പഞ്ചമേലാഭഭേശനൌ
നാനാധനസമൃദ്ധിസ്യാദ്രാജ്യവൃദ്ധിശ്ചഭൂപതേഃ

അഞ്ചാം ഭാവമായ കർക്കടകത്തിൽ ചന്ദ്രൻ നില്ക്കുമ്പോൾ ലാഭത്തിൽ ശനിയും നിന്നാൽ ധനസമൃദ്ധിക്കു പുറമെ രാജഭോഗങ്ങളോടുകൂടിയവനും ആയിരിക്കും.

8. പഞ്ചമേതുമൃഗേ കുംഭേസമന്ദേയസ്യജന്മനി
ബുധലാഭാലയേതസ്യസർവ്വതൃദ്രവിണോനാതിഃ

5 ാം ഭാവമായ മകരത്തിലൊ, കുംഭത്തിലൊ ശനി നില്ക്കുകയും, ബുധൻ 11-ാം ഭാവത്തിൽ നില്ക്കുകയും ചെയ്താൽ സർവ്വപ്രകാരത്തിലും ധനസമൃദ്ധിയുണ്ടാകും.

9. പഞ്ചമേതുരവൌസിംഹേ ലാഭേദേവഗുരൌയദാ
വാഹനസ്വർണ്ണരത്നാനാമധിപോജായതേ ക്ഷണാൽ

5-ാം ഭാവമായ ചിങ്ങത്തിൽ സൂര്യനും, ലാഭത്തിൽ വ്യാഴവും നിന്നാൽ സ്വർണ്ണം, രത്നം, വാഹനം ഇവ ധാരാളമുണ്ടാകും.

10. പഞ്ചമേതുഗുരുക്ഷേത്രേ സഗുരൌയദിജന്മനി
ലഭഗാവിദ്ഭൂപുത്രൌ പൃഥ്വീപതിസമോനരഃ

ധനു മീനങ്ങൾ 5-ാം ഭാവമായിരിക്കുമ്പോൾ അഞ്ചിൽ ഗുരു നിന്ന് ചൊവ്വ ലാഭത്തിലും നിന്നാൽ ധനയോഗമാകുന്നു.

11. രവിക്ഷേത്രഗതേലഗ്നേ രവിണാസംയുതേസതി
ഗുരുഭൌമയുതേവാപി ധനാധിക്യം ദിനേ ദിനേ.

ചിങ്ങലഗ്നത്തിൽ സൂര്യനോടുകൂടി വ്യാഴവും ചൊവ്വയുംനിന്നാൽ ധനയോഗമാകുന്നു.

12. കൎക്കടേ ജന്മലഗ്നസ്ഥേ സചന്ദ്രേയദിജന്മനി
സംയുതേ ജീവഭൌമാഭ്യാംസസദ്യോവിത്തപോഭവേൽ.

കൎക്കടലഗ്നത്തിൽ ചന്ദ്രനും, ചൊവ്വയും, വ്യാഴവുംകൂടി നിന്നാൽ ധനയോഗമാകുന്നു. ചന്ദ്രലഗ്നമെന്നും പക്ഷാന്തരം.

13. കുജക്ഷേത്രഗതേലഗ്നേ സഭൌമേയസ്യജന്മനി
ശുക്രജ്ഞമന്ദസംയുക്തേ സധനേശസമോനരഃ

മേടമോ, വൃശ്ചികമോ ലഗ്നമായിരിക്കുമ്പോൾ അതിൽ ചൊവ്വ, ശനിബുധശുക്രന്മാരോടു നിന്നാൽ കുബേരനു തുല്യമായ ധനവാനായിരിക്കും.

14. ഗുരുക്ഷേ ഗുരുസംയുക്തേ ജന്മലഗ്ന ഗതേസതി
ചന്ദ്രാംഗാരയുതേയസ്യ തസ്യലക്ഷ്മിരചഞ്ചല.

മീനമോ, ധനുവോ ലഗ്നമായിരിക്കുമ്പോൾ വ്യാഴം കുജനോടും ചന്ദ്രനോടുംകൂടി നിന്നാൽ ജാതകൻ മരണംവരെ ഒരുപോലെ ധനവാനായിരിക്കും.

15. കന്യാമിഥുനയോൎല്ലഗ്നേ സബുധേയസ്യജന്മനി
സംയുതേ ശുക്രമന്ദാഭ്യാം ദൃഷ്ടേവാധനികോഭവേൽ.

കന്നിയോ, മിഥുനമോ ലഗ്നമായിരിക്കുമ്പോൾ ബുധൻ ശുക്രനോടും, ശനിയോടുംകൂടി ലഗ്നത്തിൽനിന്നാലും, അവരുടെ ദൃഷ്ടിയുണ്ടായിരുന്നാലും ധനയോഗമാകുന്നു.

16. ശുക്രരാശിഗതേലഗ്നേ സസിതേയദിജന്മനി
ചന്ദ്രജാദിത്യജാഭ്യാംതു യുതേ ദൃഷ്ടേധനാധിപഃ

എടവമോ, തുലാമൊ ലഗ്നമായിരിക്കുമ്പോൾ ശുക്രൻ ലഗ്നത്തിൽ നില്ക്കുകയും, ബുധന്റെയും, ശനിയുടെയും ദൃഷ്ടിയൊ, യോഗമോ ഉണ്ടായിരിക്കുകയും ചെയ്താൽ ധനയോഗമാകുന്നു.

ദാരിദ്ര്യയോഗങ്ങളെ ഇനിമേൽ പറയുന്നു.

17. ത്രികോണപതിസംബന്ധീ യോയോ വിത്തപ്രദഗ്രഹഃ
സംബന്ധഷ്ഷ്ഠവ്യയാധീശൈൎയ്യുതോധനവിനാശകഃ

ധനത്തെ കൊടുക്കുന്ന ഗ്രഹങ്ങൾ (ധനാധിപതി, ധനകാരകൻ, ധനത്തിൽനില്ക്കുന്ന ഗ്രഹം) ഇവകൾ 5-ം 9-ം ഭാവാധിപന്മാരായിട്ടു സംബന്ധമൊ, 6-8-12 ഈ ഭാവാധിപന്മാരുടെ യോഗമോ ഉണ്ടായാൽ ജാതകൻ ദരിദ്രനാകും.

18. രിപുഭാവപതൌ ലഗ്നേ ലഗ്നേശേ രിപുഭാവഗേ
മാരകസ്വാമിനാ ദൃഷ്ടേ യുതേ വാ നിർധനോ ഭവേൽ

ലഗ്നാധിപനാറിലും, ആറാം ഭാവാധിപൻ ലഗ്നത്തിലും നില്ക്കുകയും, അഷ്ടമാധിപന്റെ ദൃഷ്ടിയൊ യോഗമൊ ഉണ്ടായിരിക്കയും ചെയ്താൽ ദാരിദ്ര്യമനുഭവിക്കും.

19. ചന്ദ്രാദിത്യൌ യദാ ലഗ്നേ ലഗ്നപേ നിധനാലയേ
മാരകേണ യുതേ ദൃഷ്ടേ നരോ ഭവതി നിർധനഃ

സൂര്യചന്ദ്രന്മാർ ലഗ്നത്തിലൊ, ലഗ്നാധിപനഷ്ടമത്തിലൊ അഷ്ടമാധിപന്റെ ദൃഷ്ടിയൊ യോഗമൊ ഉണ്ടെങ്കിൽ നിർധനനാകും.

20. യദാ ലഗ്നനാഥസ്ത്രികഭാവനാഥൈ-
ര്യുതഃ കിന്തു പാപൈര്യുതോ വാ സ്യാൽ
പുത്രേശ്വരേണാപി യുതോ വിലഗ്നേ
ശുഭൈരദൃഷ്ടശ്ച ഭവേദൃണീ സഃ

ലഗ്നാധിപൻ 6-8-12 ഈ ഭാവങ്ങളുടെ അധിപന്മാരോടുകൂടിയൊ, അവരുടെ ദൃഷ്ടിയോടുകൂടിയൊ, പാപയോഗത്തോടുകൂടിയൊ ഇരുന്നാലും, അഞ്ചാം ഭാവാധിപനോടുകൂടി ലഗ്നത്തിൽ ശുഭദൃഷ്ടിയോടുകൂടാതെയിരുന്നാലും വലിയ കടക്കാരനായിത്തീരും. കടംവർദ്ധിച്ചു ദരിദ്രനാകും.

21. അസ്താരിനീചത്രികഭാവകേവ
ലഗ്നേശ്വരേ മൌഢ്യകനാഥയുക്ത
ഭാഗ്യാധിപേ വാ ഫ ശുഭൈരദൃഷ്ടേ
ഭവേദൃണീ ശോമനജേശ്വരോപി.

ലഗ്നേശ്വരന്നു മൌഢ്യമൊ, നീചമൊ, ശത്രുക്ഷേത്രസ്ഥിതിയൊ ഉണ്ടെങ്കിൽ കടം വർദ്ധിക്കും. ആറെട്ടു പന്ത്രണ്ട് എ

ന്ന ഭാവങ്ങളിൽ നില്ക്കുകയൊ, അഷ്ടമാധിപൻെറ യോഗമൊ ദൃഷ്ടിയൊ ഉണ്ടാകയൊ, ഭാഗ്യാധിപൻെറയൊ, ശുഭഗ്രഹങ്ങളുടെയൊ ദൃഷ്ടി ഇല്ലാതെ വരികയൊ ചെയ്താൽ രാജാവായിരുന്നാൽകൂടി കടക്കാരനായിപ്പോകും.



## അദ്ധ്യായം 14.

1-ാം ഭാവം (ലഗ്നഭാവം.)

1. അഷ്ടാരിവ്യയഗേയസ്യ ലഗ്നസ്വാമീഖലൈര്യുതഃ
സുഖംനിഹന്തിതസ്യാശു സർവ്വഭാവേഷ്വയംവിധിഃ

ലഗ്നാധിപൻ 6-8-12 ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിന്നാൽ ജാതകന്ന് സുഖം ഉണ്ടാകുന്നതല്ല. എല്ലാ ഭാവങ്ങളെ സംബന്ധിച്ചും ഈ വിധിയെ സാധാരണയായി എടുത്തുകൊള്ളേണ്ടതാകുന്നു.

2. ലഗ്നപശ്ചന്ദ്രരാശീശോ നീചസ്ഥോരിപുരാശിഗ;
വിനാസ്വക്ഷം ത്രികസ്ഥശ്ചേദ്ബലഹീനോഗ്രഹോഭവേൽ

ലഗ്നാധിപനും, ജന്മാധിപനും നീചത്തിലൊ, ശത്രുക്ഷേത്രത്തിലൊ, 6 8 12 ഈ ഭാവങ്ങൾ സ്വക്ഷേത്രങ്ങളല്ലാതിരിക്കുമ്പോൾ അതിലൊന്നിലൊ നിന്നാൽ ബലഹീനന്മാരാകുന്നു. സ്വക്ഷത്രികങ്ങളിൽ ഗ്രഹങ്ങൾക്കു ബലമുണ്ട്.

3. ദുഷ്ടസ്ഥാനഗതേയസ്യ ചന്ദ്രലഗ്നേശ്വരോയദി
കാർശ്യം ഗദഭയംനിത്യം വിതനോതിരിപൂദയം.

ജന്മാധിപൻ (ചന്ദ്രലഗ്നാധിപൻ) ശത്രുനീചത്രികരാശികളിൽ നിന്നാൽ (ദുസ്ഥാനങ്ങളിൽ നിന്നാൽ) ശരീരത്തിന്നു മെലിച്ചിലും, രോഗഭയവും, ശത്രുവർദ്ധനയും ഫലമാകുന്നു.

4. നിജോച്ചേനിജഭേ വർഗ്ഗേ സ്വകീയേ ലഗ്നപയദി
ദീർഘായുസ്സുഖസംയുക്തോ ബഹുഭോഗീപ്രജായതേ.

ലഗ്നജന്മാധിപന്മാർ ഉച്ചസ്ഥന്മാരും, സ്വഗൃഹത്തിൽ നില്ക്കുന്നവരും, സ്വവർഗ്ഗശുഭവർഗ്ഗത്തോടുകൂടിയവരും ആയിരുന്നാൽ ദീർഘായുസ്സും, സുഖവും, ഉണ്ടാകുന്നതിന്നു പുറമെ ബലവാനും, പ്രതാപിയുമായിത്തീരും. "സുഖസന്തുഷ്ടഃ" എന്ന പാഠം അധികം നന്നായിരിക്കും.

ഇനിമേൽ രണ്ടാം ഭാവമായ ധനഭാവത്തെ പറയുന്നു.

2-ാം ഭാവവിചാരം (ധനം)

5. ധനേശഃ ശുക്രസംയുക്തോഽഥവാ ശുക്രത്രികേ ഭവേൽ
സംബന്ധീ ലഗ്നനാഥേന നേത്രയോഃ പീഡനം ഭവേൽ.

രണ്ടാം ഭാവാധിപൻ ശുക്രനോടുകൂടിയോ, ശുക്രന്റെ ആറിലോ, എട്ടിലോ, പന്ത്രണ്ടിലോ നില്ക്കുകയും, ലഗ്നാധിപനായിട്ടു സംബന്ധമുണ്ടായിരിക്കയും ചെയ്താൽ ജാതകന്നു നേത്രരോഗമുണ്ടാകും.

6. ചന്ദ്രാദിത്യൌ ധനസ്ഥൌ ചേൽ നിശാന്ധോ മന്ദജോ ഭവേൽ
അഥ ലഗ്നപകോശേശൌ സുഖാധിപതിനാ യുതൌ
7. താതാദീനാം പ്രകുർവ്വന്തി മന്ദതാം നേത്രയോരപി
ഉച്ചഗോ നിജഗേഹസ്ഥോ ഗ്രഹോ നൈവാത്ര ദോഷകൃൽ.

സൂര്യനും, ചന്ദ്രനും, രണ്ടാംഭാവത്തിൽ നിന്നാൽ ജാതകൻ നിശാന്ധനായി ഭവിക്കും. സൂര്യനും, ലഗ്നാധിപനും രണ്ടാംഭാവാധിപനും നാലാം ഭാവാധിപനോടുകൂടിയിരുന്നാൽ അച്ഛന്നും, അമ്മക്കും കണ്ണിന്നു കാഴ്ച കുറയും. എന്നാൽ സ്വക്ഷേത്രത്തിലോ ഉച്ചത്തിലൊ ആയിരുന്നാൽ ഈ ദോഷമുണ്ടാകുന്നതല്ല.

8. ഗുരുവാഗ്ഭവനാധീശൌ ത്രികസ്ഥാനഗതൌ യദാ
മൂകതാം കുരുതോ ഹ്യേവം പിതൃമാതൃഗൃഹേശ്വരഃ
9. താഭ്യാം യുതസ്ത്രികസ്ഥാനേ തേഷാം മൂകത്വമാദിശേൽ
ബലാബലവിശേഷേണ ജാതകജ്ഞൈർവ്വിശേഷതഃ

വ്യാഴവും. രണ്ടാംഭാവാധിപനുംകൂടി 6-8-12 ഈ ഭാവങ്ങളിൽ ഒന്നിൽ നിന്നാൽ ജാതകന്ന് മൂകത്വം സംഭവിക്കും.

(മിണ്ടാൻവയ്യാതാകും) പിതൃസ്ഥാനാധിപനൊ, മാതൃസ്ഥാനാധിപനൊ, തൽകാരകന്മാരൊ വ്യാഴത്തോടുകൂടി മേൽപറഞ്ഞ ത്രികസ്ഥാനങ്ങളിൽനിന്നാൽ അവൎക്ക് (മാതാപിതാക്കന്മാൎക്ക്) മൂകത്വത്തെ കല്പിക്കാം. ഇങ്ങിനെ പറയുമ്പോൾ ഗ്രഹങ്ങളുടെ ബലാബലങ്ങളെ നല്ലവണ്ണം ചിന്തിച്ച് പറയേണ്ടതാകുന്നു.

10. ധനാധിപേ ധൎമ്മഖലായഭാവേ
സ്വീയൎക്ഷതുംഗേ സ്വജനൎക്ഷകേ വാ
രമാവിഹാരാലയവാസിനീ വാ
നിജോച്ചമിത്രാലയഗേ ജനാനാം.

ധനാധിപൻ 10-9-11 ഈ ഭാവങ്ങളിലോ അഥവാ, സ്വക്ഷേത്രം, ഉച്ചം, ബന്ധുക്ഷേത്രം ഈ രാശികളിലൊ നിന്നാൽ ലക്ഷ്മീവിലാസത്തോടുകൂടിയ സൽഗൃഹത്തിൽ സർവ്വസുഖത്തോടുംകൂടി വസിക്കും.

മൂന്നാം ഭാവവിചാരം. (സഹോദരഭാവം)

11. സഹജേ സഹജാധീശേ ഷഷ്ഠാദിത്രയഗേപി വാ
സഹജേപി വിശേഷേണ ഭ്രാതൃസ്സൗഖ്യം ന ജായതേ

മൂന്നാം ഭാവത്തിൽ മൂന്നാം ഭാവാധിപനിരുന്നാലും 6-8-12 ഈ ഭാവങ്ങളിൽ ഇരുന്നാലും ഭ്രാതൃസൌഖ്യം ഉണ്ടാകില്ല. സഹജഭാവത്തിൽ ഇരുന്നാൽ ഭ്രാതാക്കന്മാർ ഉണ്ടായിരുന്നാലും അവരായിട്ട് യോജിപ്പും, രഞ്ജിപ്പും ഉണ്ടാകില്ലെന്നു വിശേഷിച്ചും പറയേണ്ടതാകുന്നു.

12. സഹോദരഭാവേശകുജൌ സപാപൌ
പാപാലയേ വാ ഭവതോ ജനസ്യ
ഉൽപാദ്യ സദ്യോ നിഹതസ്സഹോദരാ
നിതീരിതം ജാതകതത്വവിജ്ഞൈഃ

മൂന്നാംഭാവാധിപനും കുജനും പാപനോടുകൂടി പാപഗൃഹത്തിൽ നിന്നാൽ ഉണ്ടായ സഹോദരന്മാർ മരിച്ചുപോകുമെന്നു ജാതകജ്ഞന്മാർ പറയുന്നു.

13. സ്ത്രീഖേടഃസഹജാധീശഃശുക്രോവാഥനിശാകരഃ
തത്രഗോഭഗിനീംദത്തേ ഭ്രാതരംപുരുഷഗ്രഹഃ

മൂന്നാംഭാവാധിപൻ സ്ത്രീഗ്രഹമാകയൊ, ശുക്രനൊ, ചന്ദ്രനൊ മൂന്നാംഭാവത്തിൽ നില്ക്കുകയൊ ചെയ്താൽ സഹോദരിമാർ അധികമുണ്ടാകും; പുരുഷഗ്രഹമാണെങ്കിൽ സഹോദരന്മാർ ഉണ്ടാകും. പുരുഷഗ്രഹങ്ങളും, സ്ത്രീഗ്രഹങ്ങളും മിശ്രമായിട്ട നില്ക്കുന്നണ്ടെങ്കിൽ സഹോദരന്മാരും, സഹോദരിമാരും ഉണ്ടാകുമെന്ന അൎത്ഥാൽ സിദ്ധവുമാകുന്നു.

4-ാം ഭാവവിചാരം (സുഖം, വാഹനം, ഭവനം)

14. സുഖപതിസ്സുഖഗസ്തനഃ ാഥയുക്
ജനയതിപ്രബലാലയമംഗിനാം
ത്രികഗതോ വിപരീതമിഹാദിഭിഃ
സുഖജനഃപതിരേവതഥാബുധൈഃ

നാലാം ഭാവാധിപൻ ലഗ്നാധിപനോടുകൂടി 4-ാംഭാവത്തിൽ നിന്നാൽ ജാതകന്ന് പ്രബലമായ ഗൃഹം ഉണ്ടാകും. ദുസ്ഥാനങ്ങളായ 6 8 12 ഈ ഭാവങ്ങളിൽ നിന്നാൽ വിപരീതഫലമാകുന്നു. ലഗ്നേശനും, ചതുൎത്ഥേശനും ഒരേ ഗ്രഹമായി സുഖസ്ഥാനത്തിൽ നിന്നാലും മുൻപറഞ്ഞ ഗുണമനുഭവിക്കും.

15. സുഖാധീശേജീവേസുഖനിവഹചിന്താഭ്രഗുസുതേ
വിഭൂഷായോഷാംഗം പ്രവരതുരഗാണാമപിബുധേ
അഗൌമന്ദേനീചോദ്ഭവസുഖമതേരേവദിനപേ
പിതുശ്ചന്ദ്രേമാതുഃക്ഷിതിനികരചിന്താക്ഷിതിസുതേ.

നാലാം ഭാവാധിപൻ വ്യാഴമാണെങ്കിൽ സുഖാനുഭവങ്ങളിൽ ഇച്ഛ വൎദ്ധിച്ചിരിക്കും; ശുക്രനാണെങ്കിൽ ആഭരണം, അശ്വാദിവാഹനം ഇവയിൽ ഭ്രമമായിരിക്കും; ബുധനായാലും അപ്രകാരംതന്നെ; ശനിയൊ, രാഹുവൊ ആണെങ്കിൽ നീചസംസൎഗ്ഗം കൊണ്ടുള്ള സുഖത്തെ ആഗ്രഹിക്കും; സൂൎയ്യനാണെങ്കിൽ അച്ഛൻ നിമിത്തം സുഖത്തേയും, ചന്ദ്രനാണെങ്കിൽ അമ്മനി

മിത്തം സുഖത്തേയും അനുഭവിക്കും; ചൊവ്വയാണെങ്കിൽ ഭൂമി സംബന്ധമായ (കൃഷി മുതലായത്) സുഖത്തെ ആഗ്രഹിക്കും.

16. ത്രികോണേവാഹനാധീശേ കേന്ദ്രേചബലസംയുതേ
നിജോച്ചാദിപദേന്തനം വാഹനം നൂതനംഭവേൽ.

നാലാംഭാവാധിപൻ ത്രികോണത്തിലൊ, കേന്ദ്രത്തിലൊ, തന്റെ ഉച്ചരാശിയിലൊ ബലവാനായി നിന്നാൽ പുതിയമാതിരി വാഹനങ്ങളെ സമ്പാദിച്ചു അതിൽ സഞ്ചരിക്കും.

5-ാം ഭാവവിചാരം. (പുത്രഭാവം)

17. ലഗ്നാധീശേ കുജക്ഷേത്രേ പുത്രഭാവപതാവരൌ
മ്രിയതേപ്രഥമാപത്യം തതോപിനസുതോത്ഭവഃ

ലഗ്നേശൻ കുജക്ഷേത്രത്തിൽ നില്ക്കുമ്പോൾ 5 ാം ഭാവാധിപൻ ആറിൽ നിന്നാൽ പ്രഥമസന്താനം മരിക്കും. പിന്നെ സന്താനമുണ്ടാകുന്നതുമല്ല.

18. ഷഡാദിത്രയഗേനീചേ പുത്രേശേപാപസംയുതേ
കാകവന്ധ്യാപതിസ്തത്ര കേതുചന്ദ്രസുതൌയദാ.

അഞ്ചാം ഭാവാധിപൻ 6 8-12ലൊ, നീചത്തിലൊ പാപനോടുകൂടി നിന്നാൽ ഒരു സന്താനമെ ഉണ്ടാകുകയുള്ളു. പുത്രസ്ഥാനത്തിൽ കേതുവും ബുധനുംകൂടി നിന്നാലും ഏകസന്താനമായിരിക്കും. ഇതെല്ലാംകൂടി യോജിച്ചാൽ മാത്രമെ കാകവന്ധ്യാപതിത്വം ഉണ്ടാകയുള്ളു എന്നു പക്ഷാന്തരം.

കാകവന്ധ്യാ=ഒരു പുത്രനെ മാത്രം പ്രസവിച്ചവൾ.

19. തദീശേ നീചഗേകായത്ര പുത്രഭാവം നപശ്യതി
തത്രൈവബുധമന്ദൌവാ കാകവന്ധ്യാപതിർഭവേൽ.

അഞ്ചാം ഭാവാധിപൻ നീചനും പുത്രഭാവത്തെ നോക്കാതിരിക്കുകയും ആയിരിക്കുമ്പോൾ ശനിയൊ, ബുധനോ അഞ്ചിൽ നിന്നാലും ഒരു സന്താനമെ ഉണ്ടാകുള്ളു.

20. ധർമ്മാധീശാംഗഗാനീചേ സുതേശേയദിജന്മനി
കേതുജ്ഞൌപഞ്ചമേസ്യാതാം പുത്രം കഷ്ടാദപിനിർദ്ദിശേൽ

ലഗ്നത്തിൽ 9-ാം ഭാവാധിപൻ നീചനായും, 5-ാം ഭാവാധിപൻ തന്റെ നീചത്തിലും, കേതുവും, ബുധനും അഞ്ചിലും കൂടി നിന്നാൽ പുത്രനുണ്ടാവാൻ പ്രയാസപ്പെടേണ്ടിവരും.

21. പഞ്ചമാധിപതിഃ കേന്ദ്രത്രികോണേ വാ ശുഭൈര്യുതഃ
തദാ പുത്രസുഖം സദ്യോ വിലോമേന വിളംബതഃ

അഞ്ചാം ഭാവാധിപൻ കേന്ദ്രത്രികോണങ്ങളിൽ ശുഭദൃഷ്ടിശുഭയോഗത്തോടുകൂടിനിന്നാൽ വേഗത്തിൽ സന്താനമുണ്ടാകും. വിപരീതമായാൽ സന്താനമുണ്ടാവാൻ കാലതാമസമുണ്ടാകുന്നതുമാകുന്നു.

22. സന്താനഭവനാധീശോ ലഗ്നാധിപസ്തഥാ
നരരാശൌ തദാ പുത്രഃ സ്ത്രീരാശൌ കന്യകാ ഭവേൽ.

പുത്രഭാവാധിപനും, ലഗ്നാധിപനും പുരുഷരാശിയിൽ നിന്നാൽ പുത്രന്മാരും, സ്ത്രീരാശിയിൽ നിന്നാൽ പുത്രിമാരുമുണ്ടാകും.

6-ാം ഭാവവിചാരം. (ശത്രു-രോഗം-കടം)

23. രോഗേശോ ലഗ്നഗോ യസ്യ നിധനേ സഥാപി ജന്മനി
വ്രണോദയസ്തു സർവ്വാംഗേ സപാപോ നവ്രണം ദിശേൽ

ആറാം ഭാവാധിപൻ ലഗ്നത്തിലൊ, അഷ്ടമത്തിലൊ നിന്നാൽ സർവ്വാംഗങ്ങളിലും വ്രണങ്ങളുണ്ടാകും. പാപനോടുകൂടി നിന്നാൽ വ്രണങ്ങളുണ്ടാകുന്നതുമല്ല.

24. ഏവം താതാദിഭാവേശാസ്തത്തൽ കാരകസംയുതാഃ
വ്രണാധിപയുതാശ്ചാപി ഷഢാദിത്രയഭാവകഃ

25. തേഷാമപി വ്രണം വാച്യം ജാതകജ്ഞൈഃ സുകോവിദൈഃ
കാരകസ്യ ദശാകാലേ വ്രണമാഗന്തുകം ദിശേൽ

ഇപ്രകാരം പിതൃമാതൃസ്ഥാനാധിപന്മാർ കാരകന്മാരോടുകൂടി 6-ാം ഭാവാധിപന്റെ യോഗമുണ്ടായാലും 6, 7, 8, ഈ ഭാവങ്ങളിൽ നിന്നാലും പിതൃശരീരങ്ങളിൽ വ്രണമുണ്ടാ

കുമെന്നു പറയണം. കാരകഗ്രഹത്തിന്റെ ദശാകാലത്താണു വ്രണം ഉണ്ടാകുക:

26. ശിരോദേശേ ഭാനൎമ്മുഖേ പരിസരേ ശീതഗുരലം
ധരാസൂനുഃ കണ്ഠേ ജനയതിബുധോനാഭിനികടേ
ഗുരുൎന്നാസാമദ്ധ്യേ പദനയനയോരേവ ഭൃഗുജഃ
ശനീരാഹ്വോഃ കേതുൎവ്രണമുദരഭാഗേ ജനിമതാം

കാരകഗ്രഹത്തിന്റെ ദശാകാലത്താണു വ്രണങ്ങൾ ഉണ്ടാകുകയെന്നു പറഞ്ഞുവല്ലൊ; ഗ്രഹഭേദം കൊണ്ടു സ്ഥാനഭേദത്തെ കല്പിക്കണം. കാരകഗ്രഹം സൂൎയ്യനാണെങ്കിൽ ശിരസ്സിലും, ചന്ദ്രനാണെങ്കിൽ മുഖത്തിലും, കുജനാണെങ്കിൽ കഴുത്തിലും, ബുധനാണെങ്കിൽ നാഭീസമീപത്തിലും, ഗുരുവാണെങ്കിൽ മൂക്കിന്റെ മദ്ധ്യത്തിലും, ശുക്രനാണെങ്കിൽ കാലിലും, കണ്ണിലും, ശനി, രാഹു, കേതു ഇവരാണെങ്കിൽ വയററിലും വ്രണങ്ങൾ സംഭവിക്കുമെന്നു പറയേണ്ടതാകുന്നു.

27. ലഗ്നേശോയദിഭൌമഭേജ്ഞയുതോരോഗംമുഖേജന്മിനാം
രോഗാംഗാധിപതീയദാകുജബുധൌചന്ദ്രേണവാരാഹുണാ
മന്ദേനാപിയുതൌത്വഥജ്ഞതിപ്രായോംഗപോ
രാത്രിപോ
യുക്തോവാ തമസാസിതാഖ്യ ശശിനാകുഷ്ഠംതദാശ്യാമളം.

ലഗ്നാധിപൻ കുജക്ഷേത്രത്തിൽ ബുധനോടുകൂടി നിന്നാൽ ജാതകന്നു് രോഗം മുഖത്തായിരിക്കും. ലഗ്നാധിപനും, ഷഷ്ഠാധിപനും കുജബുധന്മാരായിരിക്കുകയും, അവർ ചന്ദ്രനോടുകൂടിയൊ, രാഹുവിനോടുകൂടിയൊ, ശനിയോടുകൂടിയൊ നിന്നാൽ കുഷ്ഠസമാനമായ രോഗവും, ചന്ദ്രൻ രാഹുവിനോടുകൂടി ലഗ്നത്തിൽ നിന്നാൽ വെളുത്ത കുഷ്ഠവും; ശനിയോടുകൂടി ചന്ദ്രൻ ലഗ്നത്തിൽ നിന്നാൽ കറുത്തകുഷ്ഠവും ഉണ്ടാകും.

7-ാം ഭാവവിചാരം (ഭാൎയ്യ.)

28. റിനാസ്തകൎമ്മംകളത്രേശസ്ത്രീകാരസ്ഥാനഗതോയദി
രോഗിണീംതരുണീ ലഭേത തഥാരുംഗപദംറിനാ

ഏഴാം ഭാവാധിപൻ സ്വക്ഷേത്രത്തിലല്ലാതേയും, ഉച്ചത്തിലല്ലാതേയും 6 8-12 ഈ സ്ഥാനങ്ങളിൽ നിന്നാൽ രോഗിയായ ഭാൎയ്യയെ ലഭിക്കും.

29. ജായാസ്ഥാനഗതേശുക്രേ കാമീഭവതിമാനവഃ
പാപഭേപാപസംയുക്തേ കവൈനാരീസുഖോഝിതഃ

ശുക്രൻ 7 ൽ നിന്നാൽ ജാതകൻ വലിയ കാമിയായിരിക്കും. പാപക്ഷേത്രത്തിൽ പാപനോടുകൂടി നിന്നാൽ സ്ത്രീസുഖം ഉണ്ടാകില്ല. പാപാന്തരസ്ഥിതിയും സ്ത്രീസുഖമുണ്ടാക്കില്ലെന്നൂഹിക്കാം.

30. ചതുൎത്ഥമന്ദിരാധീശേലഗ്നേ ലഗ്നാധിപേയദാ
കളത്രേവാ കുടുംബേവാ വ്യഭിചാരീനരോഭവേൽ.

ഏഴാംഭാവാധിപൻ 4-ാമെടത്തിലും, ലഗ്നാധിപൻ 7 ലൊ, 2-ലൊ, ലഗ്നത്തിലൊ ഏതെങ്കിലും ഒന്നിലും നിന്നാൽ ജാതകൻ വ്യഭിചാരിയായി ഭവിക്കും.

31. യാവന്തോനിധനേഖേടാ നിജസ്വാമിസമീക്ഷിതാഃ
താവന്തോപിവിവാഹഃസ്യുഃപ്രാണിനാംകഥിതാബുധൈഃ

അഷ്ടമത്തിൽ അഷ്ടമാധിപദൃഷ്ടിയോടുകൂടി എത്ര ഗ്രഹങ്ങൾ നില്ക്കുന്നുണ്ടോ അത്ര വിവാഹങ്ങൾ ഉണ്ടാകുമെന്നു വിദ്വാന്മാർ പറയുന്നു.

32. ജായാധീശേനിജക്ഷേത്രേ, നിജോച്ചേകോണകണ്ടകേ
ശുഭഗ്രഹൈൎയ്യുതേദൃഷ്ടേ വിവാഹസത്വരംഭവേൽ.

കളത്രനാഥൻ സ്വക്ഷേത്രത്തിലൊ, ഉച്ചത്തിലൊ ആയി ത്രികോണത്തിലൊ, കേന്ദ്രത്തിലൊ നില്ക്കുകയും, ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ ഉണ്ടായിരിക്കയും ചെയ്താൽ വേണ്ട കാലത്തിൽ വിവാഹം സംഭവിക്കും.

## 8-ാം ഭാവവിചാരം (ആയുസ്സ്)

3[?]. അഷ്ടമാധിപതിഃപാപൈൎയ്യുതോലഗ്നേശപരോപിചേൽ
കരോത്യല്പായുഷംജാതം ശുഭേക്ഷണവിവൎജ്ജിതഃ

അഷ്ടമാധിപതിയൊ, ലഗ്നാശനൊ വാ പാപയോഗത്തോട കൂടി ശുഭവീക്ഷണമില്ലാതെ നില്ക്കുന്നതു അല്പായുർയ്യോഗമാകുന്നു.

34. തമസ്സനിഭ്യാം നിധനാധിനാഥഃ
പാപൈര്യുതോ ഹീനഫലസ്ഥഗോപിവാ
അല്പായുഷം ജാതകമേവസദ്യഃ
കരോതിനൈവോച്ച നിജക്ഷ്കയോൽ

അഷ്ടമാധിപൻ രാഹുവിനോടും, ശനിയോടും കൂടി നില്ക്കുകയൊ, മററു പാപയോഗത്തോടുകൂടിയോ, ബലമില്ലാതെയൊ, മൌഢ്യംഗതനായോ നിന്നാൽ അല്പായുഷ്കരമായിരിക്കും. ഉച്ചത്തിലൊ, സ്വക്ഷേത്രത്തിലൊ ഇപ്രകാരം നിന്നാൽ ആയുർഭാവത്തിന്നു ദോഷമില്ല.

35. അഷ്ടമസ്ഥൈരവൈരവഹ്നേശസ്ത്രജ്വരജലയോഗതഃ
കരവാളാൽ കുജൈഭ്ഭ്യോ മരണംജപരതോ ബുധ.

36. ഗുരൌത്രിദോഷതഃ ശുക്രേക്ഷുധയാതൃഷയാ ശനൌ
ചരസ്ഥിരദ്വിസ്വഭാവൈഃ പരദേശേ ഗൃഹേപഥി.

അഷ്ടമത്തിൽ, സൂൎയ്യൻ നിന്നാൽ അഗ്നികൊണ്ടു മരിക്കും; ചന്ദ്രൻ നിന്നാൽ ജലത്തിൽ മരിക്കും; കുജൻ നിന്നാൽ ശസ്ത്രം കൊണ്ടു മരിക്കും; വ്യാഴം നിന്നാൽ ത്രിദോഷകോപംകൊണ്ടു മരിക്കും; ശുക്രൻ നിന്നാൽ ആഹാരമില്ലാതെ മരിക്കും; ശനിയായാൽ ദാഹംകൊണ്ടു മരിക്കും; അഷ്ടമം ചരരാശിയാണെങ്കിൽ പരദേശത്തിൽ മരിക്കും; സ്ഥിരരാശിയാണെങ്കിൽ സ്വഗൃഹത്തിൽ മരിക്കും; ഉഭയരാശിയാണെങ്കിൽ വഴിയിൽ കിടന്നു മരിക്കും.

37. കേന്ദ്രേകോണേഷ്ടമാധീശേ തുംഗാദിപദഗേതദാ
ദീൎഘായുരുദിതംപൂൎവ്വൈ വ്യത്യയേ ഹീനമംഗിനാം.

അഷ്ടമാധിപൻ കേന്ദ്രങ്ങളിലൊ, ത്രികോണങ്ങളിലൊ, ഉച്ചത്തിലൊ, സ്വക്ഷേത്രത്തിലോ നിന്നാൽ ദീൎഘായുസ്സായിരിക്കും. വിപരീതമായാൽ ഫലവും വിപരീതമായിരിക്കും.

9-ാം ഭാവവിചാരം. (ഭാഗ്യം)

38. ലഗ്നാദിന്ദോൎന്നവമഭവനം ഭാഗ്യമാൎയ്യൈഃ പ്രതിഷ്ഠം
ഭാഗ്യംതസ്മാൽ പ്രഥമമസുതഃസംവിചിന്ത്യം പ്രയത്നാൽ
യുക്താം ദൃഷ്ടം ജനനസമയേസ്വാമിനാംശേവൃമ്യഖേടൈ
ൎജ്ജന്തോൎഭാഗ്യം പ്രസരതിവിധോരേ. ശൈവശ്ശുക്ലേവ.

ലഗ്നത്തിൽ നിന്നും ചന്ദ്രനിൽനിന്നും ഒമ്പതാം ഭാവം ഭാഗ്യമാണെന്നു ആൎയ്യന്മാർ നിശ്ചയിച്ചിരിക്കുന്നു. അതിനാൽ ദൈവജ്ഞന്മാർ ആദ്യം ഭാഗ്യത്തെക്കുറിച്ചാണ് ചിന്തിക്കേണ്ടത്. ഈ ഭാവത്തെ ചിന്തിക്കുന്നത് നല്ലവണ്ണം ഉള്ളിൽ കൊണ്ട് (പ്രാണനെ പിടിച്ച്) വിചാരിക്കണം. മനസ്സുകൊണ്ടും, ബുദ്ധികൊണ്ടും നല്ലവണ്ണം യത്നിച്ച് വിചാരം ചെയ്യണമെന്ന താല്പൎയ്യം. ഭാഗ്യത്തിലേക്ക് ഭാഗ്യാധിപവീക്ഷണവും, മററു ശുഭഗ്രഹങ്ങളുടെ വീക്ഷണവും ഉണ്ടെങ്കിൽ ശുക്ലപക്ഷത്തിലെ ചന്ദ്രനെപ്പോലെ ഭാഗ്യം ദിനംപ്രതി വൎദ്ധിച്ചുവരുന്നതാകുന്നു.

39. സഹോത്ഥപുത്രാംഗഗതോഗ്രഹശ്ചേൽ
ഭാഗ്യംപ്രപശ്യേദ്ദിവസവീൎയ്യഃ
ഹിരണ്യമാലീബഹു ഭാഗ്യശാലീ
പ്രസൂതികാലേയദിയസ്യജന്തോഃ

3—5—9 ഈ ഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ദൈവദൃഷ്ടികളൂന്നി ഭാഗ്യഭാവത്തിലേക്കുണ്ടായിരുന്നാൽ ജാതകൻ വളരേ ഭാഗ്യശാലിയും, സമ്പൽസമൃദ്ധിയുള്ളവനുമായി ഭവിക്കും.

40. നിജോച്ചഭേ പുണ്യഗൃഹേനഭോഗോ
ബലിഷ്ഠഭാതിഃപ്രതിജന്മകാലേ
സപുണ്യശാലീനവരത്നമാലീ
ധരാധിപോരാജകുലപ്രസൂതഃ

ബലവാനായ ഏതെങ്കിലും ഒരു ഗ്രഹം തന്റെ ഉച്ചരാശിയായ ഒമ്പതാം ഭാവത്തിൽ നില്ക്കുന്നുവെങ്കിൽ ജാതകൻ വ

ളരേ പുണ്യവാസം; രത്നഭൂഷണങ്ങളോടുകൂടിയവനും ആയിരി ക്കും. രാജവംശത്തിൽ പിറന്നവനാണെങ്കിൽ രാജാവാകും.

41. ജീവജ്ഞശുക്രാനവമേബലിഷ്ഠാഃ
സുതേശദൃഷ്ടായദിജന്മകാലേ
സപുണ്യകൎത്താനൃപതേരമാത്യോ
നൃപാലജാതോനരപാലവൎയ്യഃ

വ്യാഴം, ബുധൻ, ശുക്രൻ ഇവർ ഒമ്പതാംഭാവത്തിൽ ബ ലവാന്മാരായി നില്ക്കുകയും അഞ്ചാം ഭാവാധിപന്റെ ദൃഷ്ടി അ വൎക്കുണ്ടായിരിക്കയും ചെയ്താൽ ജാതകൻ പുണ്യകൎമ്മങ്ങളെ ചെയ്യുന്നവനും, രാജമന്ത്രിയായും ഇരിക്കും. രാജകുലത്തിൽ ജ നിച്ചവനാണെങ്കിൽ രാജാവാകും.

42. ഭാഗ്യഭാവാധിപോനീചോ ശത്രുവിലൎക്ഷകരേസതി
അരിരംഗേതോവാപി ഭാഗ്യഹീനോനരോഭവേൽ.

ഭാഗ്യാധിപൻ നീചനൊ, മൌഢ്യമുള്ളവനൊ ശത്രുക്ഷേ ത്രത്തിൽ നില്ക്കുന്നവനൊ, 6-ാം ഭാവത്തിൽ നില്ക്കുന്നവനോ ആയാൽ ഭാഗ്യഹീനനായിത്തീരും.

10 ാം ഭാവവിചാരം. (കൎമ്മം.)

43. കൎമ്മഭാവാധിപോനീചേ ഷഡാദിത്രയഗോപിഃചൽ
കരോതികൎമ്മവൈകല്യം സോപാല്പസുകൎമ്മപദംവിനാ

കൎമ്മാധിപൻ നീചനായാലും, 6-8-12 ഈ ഭാവങ്ങളി ൽ നിന്നാലും കൎമ്മശക്തിയുണ്ടായിരിക്കില്ല. ജാതകൻ വലിയ കാൎയ്യങ്ങളെ ചെയ്യുന്നവനായിരിക്കയില്ലെന്നൎത്ഥം. എന്നാൽ 6-8-12 സ്വക്ഷേത്രമൊ ഉച്ചമൊ ആയിരുന്നാൽ മേൽപറ ഞ്ഞ ദോഷം ഉണ്ടാകുന്നതല്ല.

44. കൎമ്മാധിപേകേന്ദ്രനവാത്മജക്ഷേ
ബുധേജ്യദൃഷ്ടേബലോനരാണാം
തുരംഗമാതംഗനവാംബരാണി
ഭവന്തിനാനാധനസംയുതാനി.

കൎമ്മാധിപൻ കേന്ദ്രങ്ങളിലൊ, ത്രികോണങ്ങളിലൊ നിന്നാൽ ഗജതുരഗവാഹനാദികളും, ധനധാന്യങ്ങളും, പുതുവസ്ത്രങ്ങളും ധാരാളം ജാതകനുണ്ടാകും.

45. കൎമ്മേശഃകേന്ദ്രകോണസ്ഥോജ്യോതിഷ്ടോമാദിയജ്ഞകൃൽ
കൂപായതനകൎത്താച ദേവതാഥിതിപൂജകഃ

കൎമ്മാധിപൻ കേന്ദ്രങ്ങളിലൊ, ത്രികോണങ്ങളിലൊ നിന്നാൽ ജാതകൻ ജ്യോതിഷ്ടോമം മുതലായ വൈദികകൎമ്മങ്ങളെ ചെയ്യുന്നവനായും, കൂപതടാകങ്ങളെ നിൎമ്മിക്കുന്നവനായും, ദേവന്മാരേയും, അതിഥികളേയും പൂജിക്കുന്നവനായും ഭവിക്കും. വേദശാസ്ത്രങ്ങളെ അനുസരിച്ചു ശ്രേയസ്കരങ്ങളായ സൽകൎമ്മങ്ങളെ ചെയ്യുന്നവൻ എന്നൎത്ഥം.

46. ലഗ്നാദിന്ദോർദശമഭവനേ ജന്മകാലേനരാണാ
മാദിത്യാദ്യൈഃ ക്രമത ഉദിതാ ജീവികാഖേചരേന്ദ്രൈഃ
താതാന്മാതുൎന്നിജരിപുകുലാന്മിത്രപക്ഷാൽ സഹോദരാൽ
പത്ന്യാഃ പുത്രാദപിബുധവരൈൎജ്ജാതകജ്ഞൈവിശേഷാൽ.

ലഗ്നത്തിൽനിന്നോ, ചന്ദ്രനിൽനിന്നോ, പത്താം ഭാവത്തിൽ ആദിത്യാദിഗ്രഹങ്ങൾ നിന്നാൽ ജാതകന്മാൎക്കുണ്ടാവാനിടയുള്ള ഉപജീവനമാൎഗ്ഗത്തെ പറയുന്നു:- ആദിത്യൻ നിന്നാൽ അഛന്റെ സ്വത്തുകൊണ്ടും, ചന്ദ്രൻ നിന്നാൽ അമ്മയുടെ സ്വത്തുകൊണ്ടും; കുജനാണെങ്കിൽ ശത്രുക്കളിൽനിന്നും; ബുധനാണെങ്കിൽ ബന്ധുക്കളിൽനിന്നും; വ്യാഴമാണെങ്കിൽ സഹോദരന്മാരിൽനിന്നും; ശുക്രനാണെങ്കിൽ ഭാൎയ്യയുടെ സ്വത്തുകൊണ്ടും; ശനിയാണെങ്കിൽ പുത്രന്മാരുടെ സഹായംകൊണ്ടും; ഉപജീവനമാൎഗ്ഗമുണ്ടാകുന്നു. മേൽപറഞ്ഞവരെല്ലാം ജാതകന്റെ ഉപജീവനത്തിന്നു നിമിത്തകാരണമായിത്തീരുന്നതാണെന്നൎത്ഥം.

47. രവിശീതകരാംഗകർമ്മഗാനാം
പതിവൃത്ത്യാദി ഹിതാനരസ്യവൃത്തിഃ
കനകോൎണ്ണതൃണൌഷധൈർദ്ദിനേശേ
കൃഷിദാരാംബുസമാശ്രയാച്ച ചന്ദ്രേ

മറെറാരുപ്രകാരം ഉപജീവനമാൎഗ്ഗത്തെ പറയുന്നു. ജാതകത്തിൽ സൂൎയ്യൻ, ചന്ദ്രൻ, കൎമ്മാധിപൻ ഈ മൂന്നു ഗ്രഹത്തിൽ ആരാണ് ബലവാൻ എന്നു നോക്കി ആ ഗ്രഹത്തെകൊണ്ട് ഉപജീവനമാർഗ്ഗത്തെപറയാം. സൂൎയ്യനാണെങ്കിൽ സ്വൎണ്ണം, തൃണം, ഔഷധം ഇത്യാദികളെ വിററിട്ടും, ചന്ദ്രനാണെങ്കിൽ കൃഷിയേയൊ, ഭാൎയ്യയെയൊ, ജലത്തെയൊ (സമുദ്രജീവിതം മുതലായതു) ആശ്രയിച്ചുള്ള ഉപജീവനം കഴിക്കേണ്ടതായിവരും.

48. അതിസാഹസവഹ്നിധാതുശസ്ത്രൈഃ
ക്ഷിതിജേ. കാവ്യകലാകലാപശേജ്ഞെ
ലവണദ്വിജകാഞ്ചനേഭദൈവൈർ
മണിഗോരൌപ്യവയൈഃ ക്രമാച്ചഗുൎവ്വാഃ.

കുജനാണെങ്കിൽ അതിസാഹസകൎമ്മങ്ങളെകൊണ്ടും, അഗ്നിയന്ത്രവേലകൊണ്ടും, ധാതുക്കളിൽനിന്ന് ലോഹാകൎഷണം മുതലായ വേലകൊണ്ടും, ആയുധമുണ്ടാക്കി വില്ക്കൽകൊണ്ടും, ശസ്ത്രവിദ്യകൊണ്ടും, ബുധനാണെങ്കിൽ കലാവിദ്യകളെകൊണ്ടും, കാവ്യനാടക നിൎമ്മാണങ്ങളെകൊണ്ടും, ഭൂഷണനിൎമ്മാണത്തെകൊണ്ടും, വ്യാഴമാണെങ്കിൽ ഉപ്പുകച്ചവടം, ദേവദ്വിജസേവ, ഗജവിക്രയം മുതലായതുകൊണ്ടും; ശുക്രനാണെങ്കിൽ രത്നങ്ങൾ, പശുക്കൾ, വെള്ളി മുതലായ സാധനങ്ങളെകൊണ്ടു വ്യാപാരാദികൾ ചെയ്തും ഉപജീവിക്കും.

49. രവിജേശ്രമഭാരനീചതഃസ്യാ,
ദിഹകൎമ്മേശഭവാംശനാഥവൃത്തിഃ
ഹിതവൈരിനിജക്ഷ്ഗതാംശനാഥൈസ്സഹ
ഹിതവൈരിസ്വവശാദ്ധനാപ്തിരുക്തൈഃ

ശനിയാണെങ്കിൽ ചുമടെടുക്കുക മുതലായ കൂലിവേല കൊണ്ട് ഉപജീവിക്കണം. ശനി ബലവാനാണെങ്കിൽ കൂലിക്കാൎക്ക് മേലാളായിരിക്കും. ഇങ്ങിനെതന്നെ കൎമ്മാധിപൻ നില്ക്കുന്ന അംശകത്തിന്റെ നാഥനെ നോക്കീട്ടും ജീവിതത്തെ കല്പിക്കേണ്ടതാകുന്നു. മിത്രരാശ്യംശകത്തിലിരുന്നാൽ മിത്രപക്ഷത്തിൽനിന്നും, ശത്രുരാശ്യംശകത്തിൽ നിന്നാൽ ശത്രുപക്ഷത്തിൽനിന്നും, സ്വക്ഷേത്രാംശങ്ങളിലും, ഉച്ചാംശകങ്ങളിലും നിന്നാൽ സ്വയാൎജ്ജിതംകൊണ്ടും ഉപജീവനം കഴിക്കും. ജീവിതത്തെ ഓരൊ ജാതകത്തിലും പ്രത്യേകം നിൎണ്ണയിക്കേണ്ടതാകുന്നു.

11-ാം ഭാവവിചാരം (ലാഭം)

50. ലാഭേശോയദി കേന്ദ്രേ ഽപി, ലാഭാധിക്യം പ്രജായതേ
ഷഡാദിത്രയഗേ നീചേ ലാഭനാശസ്സദാ

ലാഭാധിപൻ കേന്ദ്രത്തിൽനിന്നാൽ ലാഭം വൎദ്ധിച്ചുവരും. 6-8-12 ഈ ഭാവങ്ങളിൽ നിന്നാലും, നീചസ്ഥനായാലും ലാഭം ഉണ്ടാകില്ല.

51. ആദിത്യേനയുതേക്ഷിതേ നൃപകുലാല്ലാഭാലയേ ചൗരതോ
ലാഭോനിത്യമഥേന്ദു നാഗജലജപ്രോദ്ഭൂതവാമാജനൈഃ
ഭൂപുത്രേണവിചിത്രയാനമണിഭൂസ്വൎണ്ണപ്രവാളാദിഭി
ൎജ്ഞേനോശ്ചന്ദ്രസുതേ ചശില്പലിപിനാ വ്യാപാരയോഗൈരലം

പതിനൊന്നാംഭാവത്തിൽ ആദിത്യൻ നില്ക്കുകയോ, വീക്ഷിക്കുകയൊ ചെയ്താൽ രാജാക്കന്മാരിൽനിന്നോ ചോരന്മാരിൽനിന്നോ ലാഭമുണ്ടാകും. ചൊവ്വയാണെങ്കിൽ വിചിത്രവാഹനം, രത്നം, ഭൂമി, സ്വൎണ്ണം, പവിഴം മുതലായതു നിമിത്തം ലാഭം ഉണ്ടാകും. ബുധനാണെങ്കിൽ ശില്പവിദ്യാ, വ്യാപാരം, എഴുത്തുപണി ഗ്രന്ഥനിൎമ്മാണം മുതലായവകൊണ്ടു ലാഭമുണ്ടാകും. ഗ്രഹങ്ങളുടെ ബലംപോലെ ആധിക്യം.

52. ജീവേനാപിനരേശയജ്ഞഗജഭൂജ്ഞാനക്രിയഭിസ്സിതേ
നാലംവാരവധൂഗമാഗമഗുണ വ്യാഖ്യാനമുക്താഫലൈഃ
മന്ദേനാഹിഗജവ്രജവ്യസനഭൃന്നീചേന്ദ്രലോഹവ്രജൈഃ
ശിഖംതന്ത്രാണ്യുഗ്രൈർഭിഹിതാ നാനാർത്ഥലാഭോ
ബുധൈഃ

ലാഭത്തിൽ വ്യാഴം നിന്നാൽ രാജാക്കന്മാരിൽനിന്നും, വൈദികകർമ്മങ്ങൾ ചെയ്തിട്ടും, ഗജം, ഭൂമി, ജ്ഞാനം ഇവയെ കൊണ്ടും ലാഭം ഉണ്ടാകുന്നു. ശുക്രനാണെങ്കിൽ വേശ്യാസ്ത്രീകളെക്കൊണ്ടും, സഞ്ചാരംകൊണ്ടും, ഗുണാഗുണപ്രസംഗംകൊണ്ടും, മുത്തുവ്യാപാരംകൊണ്ടും ലാഭമുണ്ടാകും. ശനിയാണെങ്കിൽ ആനക്കാരന്റെ വേലകൊണ്ടും, ചൂതുകളികൊണ്ടും, നീലരത്നവ്യാപാരംകൊണ്ടും ലാഭമുണ്ടാകും. 11 ൽ അനേകഗ്രഹങ്ങളുണ്ടെങ്കിൽ അതത് ഗ്രഹങ്ങൾക്ക് വിധിച്ചവിധം ലാഭങ്ങൾ ഉണ്ടാകുന്നതാകുന്നു.

12 ാംഭാവവിചാരം. (വ്യയം).

53. ശുഭഗ്രഹാഃ വ്യയശ്ചന്തി വ്യയസ്ഥാവിപുലംധനം
വിപരീതംഖലാജന്തോർജ്ജന്മകാലേവിശേഷതഃ

ശുഭന്മാർ വ്യയത്തിൽനിന്നാൽ ധനം ധാരാളം ഉണ്ടാകും; പാപന്മാർ നിന്നാൽ ധനമുണ്ടാകില്ല. കടം വർദ്ധിക്കുകയും ചെയ്യും.

54. ക്ഷീണേന്ദുരന്ത്യഗേയസ്യ രവിണാസഹിതോയദി
തസ്യവിത്താപഹരോരാജാ കുജേനാപിയുതേക്ഷിതഃ

വ്യയത്തിൽ ക്ഷീണചന്ദ്രൻ സൂര്യനോടുകൂടി നില്ക്കുകയും, കുജന്റെ ദൃഷ്ടിയോ, യോഗമോ ഉണ്ടായിരിക്കയും ചെയ്താൽ അവന്റെ ധനം രാജാവപഹരിക്കും.

പതിനാലാമദ്ധ്യായം സമാപ്തം.



# അദ്ധ്യായം 15.

## ദശാഫലവിചാരാദ്ധ്യായം.

1. രസാശാഃ ശൈലാവസുവിധുമിതാഭ്രപ്രതിമിതാ
നവാംഗാഃ ശൈലേലാ നഗപരിമിതാ വിംശതിമിതാ
രവാവിന്ദാവാരേ തമസി ച ഗുരൌ ഭാനുതനയേ
ബുധേ കേതൌ ശുക്രേ ക്രമത ഉദിതാഃ പാകശരദഃ

ഈ ശ്ലോകംകൊണ്ടു ഒരോരൊ ഗ്രഹങ്ങളുടെ ദശാകാലവൎഷം ഇത്രയെന്നു പറയുന്നു. രസം=6; ആശാ=10; ശൈലം=7 ഇങ്ങിനെ കണക്കു എടുക്കേണ്ടതാകുന്നു. അതിന്റെ ക്രമം താഴെ പറയുന്നു.

കേരള സാഹിത്യ അക്കാദമി

| | |
|---|---|
| (1) ആദിത്യന്നു=6 വൎഷം. | (6) ശനിക്കു=19 വൎഷം. |
| (2) ചന്ദ്രന്നു=10 ” | (7) ബുധന്നു=17 ” |
| (3) കുജന്നു=7 ” | (8) കേതു=7 ” |
| (4) രാഹുവിന്നു=18 ” | (9) ശുക്രന്നു=20 ” |
| (5) വ്യാഴന്നു=16 ” | ആകെ പരമായുസ്സ=120 വൎഷം. |

2. കൃത്തികാദിസ്ത്രിരാവൃത്യാ ദശാം വിംശോത്തരീമതാ
അഷ്ടോത്തരീ ന സംഗ്രാഹ്യാ മാരകാൎത്ഥം വിചക്ഷണൈഃ

ദശകളെ കണ്ടുപിടിച്ചു തീൎച്ചപ്പെടുത്തുന്നതു ജനിച്ച നക്ഷത്രത്തെ അനുസരിച്ചാകുന്നു. അതിന്നു താഴെ പറവാൻ പോകുന്ന ക്രമം സാധാരണയായി സ്വീകരിച്ചുവരുന്നു.

| | | |
|---|---|---|
| (1) കാൎത്തിക, ഉത്രം, ഉത്രാടം—സൂൎയ്യദശ | 6 | വൎഷം |
| (2) രോഹിണി, അത്തം, തിരുവോണം—ചന്ദ്രദശ | 10 | ” |
| (3) മകീരം, ചിത്ര, അവിട്ടം—കുജദശ | 7 | ” |
| (4) തിരുവാതിര, ചോതി, ചതയം—രാഹുദശ | 18 | ” |
| [5) പുണൎതം, വിശാഖം, പൂരോരട്ടാതി-വ്യാഴദശ | 16 | ” |
| (6) പൂയം, അനിഴം, ഉത്രട്ടാതി—ശനിദശ | 19 | ” |

| | | |
|---|---|---|
| (7) ആയില്യം, കേട്ട, രേവതി—ബുധദശ | 17 | „ |
| (8) അശ്വതി, മകം, മൂലം —കേതുദശ | 7 | „ |
| (9) ഭരണി, പൂരം, പൂരാടം—ശുക്രദശ | 20 | |
| പരമായുസ്സ | വൎഷം 120. | |

പരമായുസ്സ 108 വൎഷം എന്നൊരു മതമുണ്ടു. അതുപ്ര കാരം ആദിത്യന്ന-വൎഷം=6; ചന്ദ്രന്നു=15; കുജന്നു=8; ബുധ ന്നു=17, ശനിക്കു=10; വ്യാഴത്തിന്നു=19; രാഹുവിന്നു=12; ശു ക്രന്നു=21; (ആകെ 108) ഇങ്ങിനെയാകുന്നു ഗ്രഹങ്ങളുടെ ദ ശാകാലം. ഈ മതം കാരകമാരകവിചാരത്തിൽ വിദ്വാന്മാർ സ്വീകരിക്കാറില്ല. കേരളത്തിലും ഉഡുദശാസമ്പ്രദായം അംഗീ കരിച്ചിരിക്കുന്നു. ഫലം ഒക്കുന്നതുമാകുന്നു.

3. ഗതൎക്ഷനാഡീ നിഹതാ ദശാബ്ദൈ
ൎഭോഗനാഡ്യാ വിഹൃതാ ഫലംയൽ
വൎഷാദികം ഭുക്തമിഹപ്രവീണൈഃ
ഭാഗ്യം ദശാബ്ദാന്തരിതം നിരുക്തം.

ഈ ശ്ലോകത്തിൻ ദശകളെ വരുത്തുവാനുള്ള വഴിയെ പ റയുന്നു. ജനിച്ചനക്ഷത്രത്തിൽ ജനനസമയത്ത് എത്ര നാഴിക ചെന്നിട്ടുണ്ടൊ അത് കഴിച്ച് 60ൽ ബാക്കിചെല്ലുവാനുള്ള നാ ഴികയെ-സംഖ്യയെ നക്ഷത്രദശാനാഥന്റെ ദശാ കാലസംഖ്യ കൊണ്ട് പെരുക്കി 60 കൊണ്ട് ഹരിച്ച് കിട്ടുന്നഫലം വൎഷ വും; ബാക്കി 12 കൊണ്ട് പെരുക്കി 60 കൊണ്ട് ഹരിച്ചാൽ കിട്ടുന്ന ഫലം മാസവും; പിന്നെത്തെ ബാക്കി 30 കൊണ്ടു പെ രുക്കി 60 കൊണ്ട് ഹരിച്ചാൽ കിട്ടുന്ന ഫലം ദിവസമാകുന്നു. ബാക്കിയുണ്ടെങ്കിൽ ഇപ്രകാരം നാഴികയും ആക്കാം. ഇങ്ങി നെ ഗൎഭശിഷ്ട ദശകണ്ടതിന്നുശേഷം മററുള്ള ദശകളെ ക്രമ ത്തിൽ വരുത്തുക.

4. ദശാദശാഹതാകാൎയ്യാ വിഹൃതാപരമായുഷാ
അന്തൎദശാക്രമാദേവം വിദശാപ്യനുപാതതഃ

ദശാനാഥന്റെ ദശാകാലത്തെ അന്തർദ്ദശാനാഥന്റെ ദശാകാലംകൊണ്ടു പെരുക്കി പരമായുസ്സായ 120 കൊണ്ടു ഹരിച്ചാൽ അന്തർദശകിട്ടും. സൂര്യദശാകാലം=6 ചന്ദ്രദശാകാലം=10; 6×10÷120=½ വർഷം സൂര്യദശയിൽ ചന്ദ്രാപഹാരകാലം ½ വർഷം=6 മാസം ആകുന്നു.

ഇനി മേൽ ഗ്രഹങ്ങളുടെ ദശയിൽ സാമാന്യമായി ഭവിക്കാറുള്ള സാധാരണ ഫലങ്ങളെ പറയുന്നു.

(1) ആദിത്യദശാഫലം.

5. ഉദ്വേഗിതാ ഹൃദി തതാ പരിതോഽവസ്ഥതാ ച
ദായാദവാദ ഉത വിത്തവിയോഗയോഗഃ
ചിന്താഭയം നരപതേരപി, പാകകാലേ
രോഗാഗമോ ഭവതി ഭാനുദശാപ്രവേശേ.

ആദിത്യദശയിൽ ഹൃദയത്തിന്നു പലപ്രകാരത്തിലും അനവസ്ഥിതിയും, (അനവസ്ഥതാ) ദൂരവും ദായാദന്മാരായിട്ടു കലഹവും, (മത്സരങ്ങളും, വ്യവഹാരങ്ങളും) ധനനാശവും, രാജാവിങ്കൽനിന്നു ഭയവും ഉണ്ടാകും. ദശയുടെ ആരംഭകാലത്തിൽതന്നെ വല്ല രോഗവും വന്നേക്കാം

(3) ചന്ദ്രദശാഫലം.

6. സദാ പാകേ രാകാശശിനു രധികൃതിർഭൂപതികൃതാ
സതാം സംഗോ രംഗോത്സവ സവകൃതിപ്രീതിരതുലാ
അലങ്കാരാഗാരീ രിപുകുലമലംഗാദജ സുഖം
കലാവത്യാരത്യാഗമമുഭരസാ രാമരമണം.

ചന്ദ്രദശയിൽ രാജാവിങ്കൽനിന്നും അധികാരവലിപ്പവും, സജ്ജനസംസർഗ്ഗവും, നാടകം, കഥകളി മുതലായ രംഗോത്സവങ്ങളിൽ രസിക്കുവാനുള്ള യോഗവും, ഭൂഷണങ്ങളും, വസ്ത്രങ്ങളും മററും യഥേഷ്ടം ധരിക്കുകയും, ശത്രുനാശംകൊണ്ടുള്ള സന്തോഷവും ഉണ്ടാകും. നവയൌവനവും, കലാകൌശലവുമുള്ള സ്ത്രീയായിട്ടു രതിക്രീഡയും ലഭിക്കുന്നതാകുന്നു. കലാവതി എ

ന്ന പദത്തിന്ന പതിനാറു വയസ്സുള്ളവൾ എന്നും, സംഗീതം മുതലായ കലകളിൽ നിപുണൻ എന്നും, കാമശാസ്ത്രകലകളെ അറിയുന്നവൾ എന്നും അൎത്ഥം പറഞ്ഞുവരാറുണ്ട്.

(3) കുജദശാഫലം.

7. അനലഗരളഭീതിശ്ശസ്ത്രഘാതോന്നരാണാ
മരിഗണനൃപചൌരവ്യാളശങ്കാകുലത്വം
ക്ഷിതിസുതപരിപാകേ കാമിനീപുത്രകഷ്ടം
ഭവതിവമനമാധിവ്യാധിരൎത്ഥക്ഷതിശ്ച

കുജദശയിൽ തീഭയം, വിഷഭയം, ആയുധംകൊണ്ടുള്ള വ്രണങ്ങൾ, ശത്രുഭയം, രാജഭയം, ചോരഭയം, പാമ്പുശങ്കകൊണ്ടും മനോവിചാരം, ഭാൎയ്യാവിരഹം, പുത്രകഷ്ടം, ഛൎദ്ദി മുതലായ വ്യാധികൾ, ആധി, ധനനാശം ഇങ്ങിനെ അനേകദോഷഫലങ്ങൾ സംഭവിക്കും. പാപഗ്രഹങ്ങളുടെ ദശാകാലത്തിൽ ദോഷഫലത്തെ പറയുന്നത് ഒരു സാധാരണവ്യവഹാരം മാത്രമാകുന്നു. ഗ്രഹങ്ങളുടെ ഗുണാഗുണങ്ങളെയും, ബലാബലങ്ങളെയും മററും ചിന്തിച്ചു ഫലം പറയേണ്ടതാകുന്നു. അതിനാൽ ഈ ഫലത്തിൽ പെട്ടെന്നു ദുരഭിപ്രായം ജനിക്കരുതു. അതുപോലെത്തന്നെ ശുഭഗ്രഹങ്ങളുടെ ഗുണഫലങ്ങളും സാധാരണമതമാകുന്നു.

(4) രാഹുദശാഫലം.

8. രാഹോശ്ശാരാതിപാകേ നൃപകുലവശതോ
ദ്രവ്യനാശോ, ഹിനാശോ
മാനസ്യാരിവരോഗാഗമനമപിനൃണാം
താതകഷ്ടം, വിശേഷാൽ
കാന്താപത്യാകുലത്വം, ഹിതജനവിലതാ
രാതിരായാതിസദ്മ
വ്യാമോഹാഗാരമന്തഃപരിത ഉത തതാ
തുംഗതാതങ്കതാവാ

രാഹുദശയിൽ രാജാക്കന്മാരാൽ ദ്രവ്യനാശവും, മാന നഷ്ടവും, രോഗവർദ്ധനയും, പിതൃകഷ്ടവും, ഭാര്യാപുത്രന്മാക്കരിഷ്ടവും, ബന്ധുകലഹവും, ശത്രുക്കളുടെ ആക്രമവും, മനോമൌഢ്യവും, പലപ്രകാരത്തിലുള്ള കഷ്ടതയും സംഭവിക്കും. (പാപനായ രാഹുവിന്ന് സാമാന്യമായി ദോഷഫലം പറഞ്ഞു.)

വ്യാഴദശാ ഫലം.

9. ഗുർവ്വീ, ഗുർവ്വീസമായാത്യവനി പതികുലാ
ന്നായകത്വം ജനാനാം
കാന്താ ദന്താവളാഗ്രാ ഗമഞ്ഛ കമലാ
ലംകൃതാ വാസശാലാ
മൈത്രീ സദ്ഭിർമ്മഹദ്ഭിർഗ്ഗുരുജന ഗരിമാ
കാളിമാരാതികാസ്യേ
ഹൃദ്യാ വിദ്യാനവദ്യാ ഭവതി ച വചസാ
മീശതുഃ പാകകാലേ

ഗുരുദശയിൽ ഗൌരവമായ അവസ്ഥയെ പ്രാപിക്കും. വലിയ രാജ്യാധികാരം ലഭിക്കും. സൌന്ദര്യവതിയായ ഭാര്യയെ പ്രാപിക്കും. നല്ല ഭൃത്യനെ കിട്ടും. മഹാലക്ഷ്മിയുടെ നിവാസമായ ഭവനമുണ്ടാകും. സജ്ജന സംസർഗ്ഗവും, മഹാജനങ്ങളായി വേഴ്ചയും ഉണ്ടാകും. ഗുരുജനങ്ങൾ മാനിക്കും. ശത്രുക്കളുടെ മുഖത്തു കരി തേക്കും. (മുഖം കറുക്കും)പരിപൂർണ്ണമായ വിദ്യ ലഭിക്കും. ഇങ്ങിനെ ശുഭഗ്രഹത്തിൻെറ ദശയിലുള്ള ഗുണഫലങ്ങളെ വ്യാഴദശയിൽ വിധിച്ചു.

(6) ശനിദശാ ഫലം.

10. മിഥ്യാ വാദേന താപഃപാരി നരജനകൃതാ
തങ്കതാ രങ്കതാ വാ
കൃത്യാഗുപ്താ വ്രതപ്താമതിരപി കുജനൈ
രർത്ഥനാശോ ജനാനാം

കന്താപത്ന്യാദി രോഗാ ജനക കനകഗോ
വാജി ദന്താ വളാനാം
വിച്ഛേദോ, മിത്രഭേദോ, ദിനപസുത ദശായാ
മനത്ഥോ വിശേഷാൽ

ശനിദശയിൽ യാതൊരു കാൎയ്യവുമില്ലാതെ ദുൎവ്വാദം ചെയ്തു് കലഹിച്ച് അനത്ഥമുണ്ടാക്കിതീക്കും. ശത്രുജനങ്ങളുടെ ദ്രോഹംകൊണ്ടു മനോവ്യഥയും, ഭിക്ഷുവേഷം ധരിച്ച് യാചകനായി ഭിക്ഷാടനവും അനുഭവിക്കേണ്ടിവരും. എന്തു ചെയ്യേണ്ടു എന്നറിയാതെ മനസ്സു പരിതപിക്കും. ദുഷ്ടന്മാരുടെ ദ്രോഹംകൊണ്ട് അത്ഥനാശം സംഭവിക്കും. ഭാൎയ്യാപുത്രന്മാക്കരിഷ്ടവും, അത്ഥന്നും സ്വത്തിന്നും നാശവും, ഗജ തുരഗാദി വാഹനങ്ങൾക്കു നാശവും, ബന്ധുക്കളോയിട്ട് കലഹവും ആപത്തുകൾ മററും സംഭവിക്കും. ശനി പാപഗ്രഹമായതുകൊണ്ട് ദോഷഫലങ്ങളെ നിഗ്രഹഫലമായി വിധിച്ചതാകുന്നു. ശനി ധൎമ്മകൎമ്മാധിപനായി കേന്ദ്രത്തിൽ നിന്നാൽ വ്യാഴത്തിനെക്കാൾ നല്ല ഫലങ്ങളെ കൊടുക്കുന്നവനാകുന്നു. അപ്പോൾ പാപൻെറ ദോഷങ്ങളൊന്നും ഉണ്ടാകുന്നതുമല്ല.

(7) ബുധദശാ ഫലം.

11. ദിവ്യാഹാര വിഹാരയാന ജനതാപത്ന്യാത്ഥമാനാംബര
ശ്രേണീഗ്രാമനവാലയേന്ദുവദനാ ലാഭം വിശേഷാദിഹ
സദ്ഭിസ്സംഗമനംഗമംഗമതുലം പ്രോത്തുംഗമാതംഗജം
സൌഖ്യം സന്തനതേദശാസുതയശോ വൃദ്ധിഞ്ച
സിദ്ധിം വിദഃ

ബുധദശയിൽ ഭക്ഷണസൌഖ്യവും, വിഹാരസൌഖ്യവും, ജനരഞ്ജനയും, സന്താനം, ധനം, മാനം, വസ്ത്രം, ഭൂമി. ഗ്രാമം, ഭവനം, സുന്ദരിയായ ഭാൎയ്യ, ഇത്തുകളുടെ ലാഭവും, സജ്ജനസംസൎഗ്ഗവും, മന്മഥതുല്യ ദേഹകാന്തിയും, വളൎന്ന മദഗജങ്ങളെ കൊണ്ടുള്ള വാഹനസൌഖ്യവും ഉണ്ടാകും.

(8) കേതുദശാഫലം.

12. മനസ്താപം താപം നിജജനവിവാദം ഖലകൃതം
സദാ ചന്ദ്രാരാതൌ തദരഭവരോഗം വിതനുതേ
ദശാ പുംസാമാരാദനഗതിമപായം നിജമതേഃ
കൃശത്വം വിത്താനാമവനിപതികോപേന പരിതഃ

കേതുദശയിൽ മനോവേദന, ജ്വരം, സ്വജനങ്ങളായിട്ട് വ്യവഹാരം, അഥവാ ദുഷ്ടന്മാർ ഉണ്ടാക്കിത്തീൎക്കുന്ന സ്വജനകലഹം, ഉദരരോഗം, മുതലായതുണ്ടാകും. ദാസ്യം, ബുദ്ധിവിനാശം, ധനനഷ്ടം, രാജകോപം ഇവയും സംഭവിക്കും.

(9) ശുക്രദശാഫലം.

13. തുല്യത്വം ധരണീധവേനമഹതാമിത്രാജ്ജയോ ജന്മിനാം
മാരാല്ലാസവിലാസ ഏവ കമലാലാവണ്യയുക്തം ഗൃഹം
ദിവ്യാരാമ സുധാമസാമ ബഹുലാ വ്യാഖ്യാനഗാനധ്വനിഃ
പ്രജ്ഞാസൌഖ്യമതീവപാകസമയേശാലാവിശാലാകവേഃ

ശുക്രദശയിൽ ജാതകൻ രാജതുല്യനായി ഭവിക്കും. ബന്ധുക്കൾനിമിത്തം സൎവ്വത്ര വിജയം സംഭവിക്കും. കാമക്രീഡാദിപരമാനന്ദങ്ങളിൽ ലയിച്ചുകൊണ്ടിരിക്കും. സ്വഗൃഹത്തിൽ മഹാലക്ഷ്മി വിളയാടികൊണ്ടിരിക്കും. മനോഹരമായ ഉദ്യാനത്താൽ ചുററപ്പെട്ട ഗൃഹവും, അതിൽ വാചാപ്രസംഗധ്വനിയും, ഗീതധ്വനിയും സദാ ഉണ്ടായിരിക്കും. ബുദ്ധിക്ക് കുശലത ഉണ്ടാകും. വിചിത്രങ്ങളായ പുതുമന്ദിരങ്ങളെ നിൎമ്മിക്കും. ഇങ്ങിനെ ശുക്രദശ സൎവ്വഥാ ആനന്ദപ്രദമായിരിക്കും.

ശുക്രൻ ഈ ലോകത്തിലെ സൎവ്വസുഖത്തിന്നും കാരകഗ്രഹമായതുകൊണ്ട് "ശുക്രദശ" എന്നു പറഞ്ഞാൽ നല്ലകാലത്തിന്ന ഒരു പൎയ്യായപദമായിട്ടുണ്ട്. പക്ഷെ ശുക്രന്ന് ദുസ്ഥാനാധിപത്യവും, ദുസ്ഥാനസ്ഥിതിയും, ബലഹീനതയും മററും ജാതകത്തിൽ ഉണ്ടായാൽ ഗുണത്തിലധികം ദോഷഫലങ്ങളുണ്ടാ ഭവിക്കും.

ഉച്ചത്തിൽനില്ക്കുന്ന ഗ്രഹത്തിന്റെ ദശാഫലം.

14. നിജോച്ചഗാമിനോയദാതദാതതായശോഛതാ
നവാംബരാദിഭൂഷണൈസ്സുഖം വരാംഗനാഗമഃ
ഉപേന്ദ്രതുല്യതാഗജേന്ദ്രവാജിരാജികാരഥോ
വൃഷാശ്വവൈരിണഃകൃശാവശാദശായദാഭവേൽ

ഉച്ചത്തിൽ നില്ക്കുന്നഗ്രഹത്തിന്റെ ദശവരുമ്പോൾ കീൎത്തിവൎദ്ധിക്കുകയും, വസ്ത്രാഭരണങ്ങളെകൊണ്ടുള്ള സുഖം അനുഭവിക്കുകയുംചെയ്യും. സുന്ദരിയും പതിവ്രതയും ആയ ഭാൎയ്യയെ ലഭിക്കും. മഹാവിഷ്ണുവിന്ന് തുല്യനായിഭവിക്കും. ഗജ, തുരഗ, രഥ, വൃക്ഷാദിവാഹനങ്ങൾ ധാരാളം ഉണ്ടാകും. ശത്രുക്കൾ ചുരുങ്ങുകയും സ്വാധീനമാകുകയുംചെയ്യും.

സ്വക്ഷേത്രത്തിൽ നില്ക്കുന്നഗ്രഹത്തിന്റെ ദശാഫലം.

15. ദശാനിജാഗാരഗതസ്യയസ്യ
നവാംബരാഗാരവിഹാരസൌഖ്യം
നവീനയോഷാബഹുഭൂമിഭൂഷാ
യശോവിശേഷാദരിവൎഗ്ഗഹാനിഃ

സ്വക്ഷേത്രത്തിൽ നില്ക്കുന്നഗ്രഹത്തിന്റെ ദശയിൽ പുതിയ വസ്ത്രങ്ങളും, പുതിയ ഭവനങ്ങളും, തന്നിമിത്തം സുഖവും ഉണ്ടാകും. യൌവനയുക്തയായ ഭാൎയ്യയും, വളരെഭൂമിയും, ഭൂഷണങ്ങളും ഉണ്ടാകും. കീൎത്തിവൎദ്ധിക്കുകയും, ശത്രു നശിക്കയും ചെയ്യും.

ബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശാഫലം.

16. കളത്രപുത്രൈരപി മിത്രപുത്രൈ
രതീവസൌഖ്യം ഹിതരാശിഗസ്യ
ദശാവിപാകേ വസനം നൃപാലാ
ദ്വിശേഷതോ മാനവിവൎദ്ധനംസ്യാൽ.

ബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയിൽ ഭാൎയ്യപുത്രന്മാരെകൊണ്ടും, ബന്ധുക്കളെകൊണ്ടും, അവരുടെ പു

ത്രന്മാരെകൊണ്ടും സൌഖ്യവും, വസ്ത്രങ്ങളും, വിശേഷാൽ രാജമാന്യതയും ഉണ്ടാകും.

ശത്രുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശാഫലം.

17. മനോജവേഗോ രിപുവഗ്ഗഭീതിഃ
കൃശത്വമത്ഥക്ഷതിരാപ്തിബാധാ
ദശായദാരാതിഗ്രഹസ്ഥിതസ്യ
തദാനരസ്യ പ്രകൃതിശ്ചലാസ്യാൽ.

ശത്രുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയിൽ കാമസന്താപവും, ശത്രുഭയവും, ശരീരത്തിന്നു കൃശത്വവും, ധനനാശവും, കാൎയ്യവിഘ്നവും, മനഃസ്ഥിരതയില്ലായ്മയും ഫലമാകുന്നു.

ആറാം ഭാവാധിപന്റെ ദശാഫലം

18. രോഗാധീശദശാബലാജനകലിംരോഗാഗമം ജന്മിനാ
മാധിവ്യാധിമരിവ്രണംവ്രണഗണാതങ്കംകളങ്കംബലാൽ
മാനധ്വംസമതിക്ഷയംകലയതിജ്ഞാനാത്ഥനാശംതഥാ
ചിത്തവ്യാകുലതാംചപാപവശതാധാതുക്ഷയംപ്രായശഃ

ആറാം ഭാവാധിപന്റെ ദശയിൽ സ്ത്രീകൾനിമിത്തം കലഹവും, രോഗോൽപത്തിയും, ആധിയും, വ്യാധിയും ശത്രുക്കളുടെ ആയുധം തട്ടി മുറിവും, തന്നിമിത്തം ദേഹോപദ്രവവും, ദുഷ്ടജനങ്ങൾ ഉണ്ടാക്കുന്ന ദുഷ്പേരും, മാനനഷ്ടവും, ബുദ്ധിനാശവും, ജ്ഞാനത്തിന്ന് വിഘാനവും, ധനനഷ്ടവും ചിത്തത്തിന്നു വ്യാകുലതയും ധാതുക്ഷയവും ഫലമാകുന്നു.

അഷ്ടമാധിപന്റെ ദശാഫലം.

19. നിധനഭാവപതേരവനീപതേ
രതിഭയം ഗദജാലഭയം ദശാ
കലയതി സ്വജനസ്യവിനാശനം
നിധനതാമപി വാ ബഹിനാമിനഃ

അഷ്ടമാധിപന്റെ ദശയിൽ രാജഭയവും, രോഗഭയവും, സ്വജനവിനാശവും, മരണവും കൂടിഭവിക്കും.

വ്യായാധിപദശാഫലം.

20. വിത്തക്ഷതിരവനീശാദാധിവ്യാധിവ്യയശ്ചപരിപാകേ,
കഷ്ടംമൃത്യുസമാനംഭവതി കുയാനംകുസംഗസംയോഗഃ

വ്യായാധിപദശയിൽ രാജാവുനിമിത്തം ധനനാശവും, ആധി, വ്യാധി, മരണതുല്യമായ കഷ്ടം, മോശമായ വാഹനം, നീചസംസർഗ്ഗം ഇവയെല്ലാം ഫലമാകുന്നു.

7-ാം ഭാവാധിപദശാഫലം.

21. ജായാപതിപരിപാകേ രോഗജ്വാലാഹൃദിസ്ഥിതാഭവതി,
രിപുജനജനിതാബാധാ വിത്തവിനാശശ്ച നരേശഭീതിശ്ച.

ഏഴാംഭാവാധിപൻെറ ദശയിൽ ഹൃദയത്തിൽ രോഗജ്വാലയും (ആധിയൊ, ഹൃദയരോഗമൊ) ശത്രുബാധയും, ധനനാശവും, രാജഭയവും ഫലമാകുന്നു.

മൌഢ്യമുള്ള ഗ്രഹങ്ങളുടെ ദശാഫലം.

22. ദശാധീശശ്ചവാസ്തംഗതവതിവിരോധോ ബലവതാ
സദാരോഗാഗാരം ഹൃദയകുഹരേവാഥജഠരേ
അരേരാധിവ്യാധിവ്യസനമൃതമാനക്ഷതിർഥോ
വിരാമോവിത്താനാമവനിപതികോപേനഭവിനാം.

ദശാനാഥൻ മൌഢ്യമുള്ളവനായാൽ ബലവാനായിട്ടു വിരോധമുണ്ടാകും; സദാ രോഗിയായിരിക്കും, ഹൃദയത്തിലും വയററിലും ഉപദ്രവമുണ്ടാകും; ശത്രുബാധ, ആധി, വ്യാധി, വ്യസനം, മാനഹാനി, ധനക്ഷയം, രാജകോപംകൊണ്ട് ധനക്ഷയം ഇവയും സംഭവിക്കും. ഗ്രഹം ഉച്ചത്തിൽ നിന്നാലും മൌഢ്യമുണ്ടെങ്കിൽ ദശ മോശമായിരിക്കും.

23. ദശാപ്രവേശേസബലഃ ശശാങ്കോ
ദശാഫലംശസ്തമതീവ ജന്തോഃ
അതോന്യഥാ ചേദ്വിപരീതമാഖ്യേ
രുദീരിതം ചന്ദ്രബലാനുമാനാൽ.

ദശാരംഭകാലത്തിൽ ചന്ദ്രൻ ബലവാനായിരുന്നാൽ ആ ദശ പ്രശസ്തമായി ഭവിക്കും. വിപരീതമാണെങ്കിൽ ഫലവും വിപരീതമായിരിക്കും. ദശാപ്രവേശകാലത്തെ ലഗ്നമായി കല്പിച്ച് ചന്ദ്രൻ ബലവാനോ എന്നു നോക്കീട്ടാണ് ഈ ഫലം നിർണ്ണയിക്കുന്നത്.

24. ബലവന്തോദശാധീശാ ദിശന്തിസകലംഫലം
നിർബലാനൈവകർവ്വന്തി മദ്ധ്യം മദ്ധ്യബലാന്വിതാഃ

ബലവാനായ ദശാനാഥൻെറ ദശാപൂർണ്ണഫലത്തെ കൊടുക്കുന്നു. ബലഹീനൻ ഫലത്തെ കൊടുക്കുന്നില്ല. മദ്ധ്യബലമുള്ളവൻ അപൂർണ്ണമായ ഫലത്തെ കൊടുക്കുന്നു.

ഒരോ ഭാവാധിപന്മാരുടെ ദശയിൽ അനുഭവിക്കുന്ന

ഫലങ്ങളെ പറയുന്നു.

25. ലഗ്നേശസ്യദശാഫലംബഹുധനംവിത്തേശിതുഃപഞ്ചതാം
കഷ്ടംവേത്തിസഹോദരാലയപതേഃപാപംഫലംപ്രായശഃ
തുര്യസ്വാമിന ആലയം കിലസുതാധീശസ്യവിദ്യാസുഖം
രോഗാഗാരപതേരരാതിജഭയം ജായാപതേശ്ശോകതാം.

26. മൃത്യും മൃത്യുപതേഃകരോതിനിയതം ധർമ്മേശിതുഃസൽക്രിയാം
വിത്തംരാജ്യപതേർന്നൃപാശ്രയ മഹോലാഭംഹിലാഭേശിതുഃ
രോഗംദ്രവ്യവിനാശനഞ്ച ബഹുധാകഷ്ടം വ്യയേശസ്യവൈ
പൂർവൈർവ്വരംഗദിതാ മുദീതരിമിദം തന്വാദിഭാവേശജം.

ലഗ്നാധിപൻെറ ദശയിൽ ധനവർദ്ധനയും, രണ്ടാം ഭാവാധിപൻെറ ദശയിൽ മരണമൊ, മരണതുല്യമായ കഷ്ടമൊ അതും, മൂന്നാം ഭാവാധിപൻെറ ദശയിൽ പാപഫലവും, നാലാം ഭാവാധിപൻെറ ദശയിൽ വലിയ ഗൃഹലാഭവും, അഞ്ചാം ഭാവാധിപൻെറ ദശയിൽ വിദ്യാലാഭവും, ആറാംഭാവാധിപൻെറ ദശയിൽ ശത്രുഭയവും ഏഴാം ഭാവാധിപൻെറ ദശയിൽ ദുഃഖവും, എട്ടാം ഭാവാധിപൻെറ ദശയിൽ മര

ണവും; ഒമ്പതാം ഭാവാധിപൻെറ ദശയിൽ സൽകർമ്മസാദ്ധ്യവും, 10 ാം ഭാവാധിപൻെറ ദശയിൽ ധനലാഭവും, രാജ്യാധികാരവും 11-ാം ഭാവാധിപൻെറ ദശയിൽ ലാഭവും, 12-ാം ഭാവാധിപൻെറ ദശയിൽ പല പ്രകാരത്തിലും കഷ്ടവും സംഭവിക്കുമെന്നാകുന്നു പൂർവ്വാചാര്യന്മാരുടെ മതം.

27\. ഭാവാധിപോ ബലയുതോനിജ ഗേഹഗാമീ
തുംഗത്രികോണശുഭവർഗ്ഗഗതോപി പൂർണ്ണം
ജന്തോഃഫലം കിലകരോതി ദയാരിനീച
സ്ഥാനസ്ഥിതോऽശുഭഫലം വിബലോ വിശേഷാൽ

ഭാവാധിപൻ ബലവാനും, സ്വക്ഷേത്രത്തിലോ, ഉച്ചത്തിലോ നില്ക്കുന്നവനും, ശുഭവർഗ്ഗാധിക്യമുള്ളവനും, ആയാൽ പൂർണ്ണമായ ശുഭഫലങ്ങളെത്തരുന്നു. ശത്രുക്ഷേത്രത്തിലോ, നീചരാശിയിലോ, ദുസ്ഥാനങ്ങളിലോ നില്ക്കുകയും, ബലഹീനനായിരിക്കുകയും ചെയ്താൽ അശുഭഫലത്തെ തരുന്നു.

ഗ്രന്ഥകർത്താവിൻെറ കുലപാരമ്പര്യങ്ങളെ പറയുന്നു.

28\. ആസീച്ഛ്രീ കരുണാകരോ ബുധവരോ
വേദാന്ത വേദ്യാകരഃ
തസ്യൂനുഃക്ഷിതി പാലവന്ദിതപദഃ
ശ്രീ ശംഭുനാഥകൃതിഃ
വിജ്ഞവ്രാത കൃതാദരോ ഗണിതവി
ജ്ജ്യോതിർവ്വിദാം പ്രീതയേ
ചക്രേ ഭാവകുതൂഹലം ലഘുതരം
ശ്രീ ജീവനാഥസ്സുധീഃ

ഇതി ശ്രീമ മൈഥിലശംഭുനാഥ ഗണകാത്മജ
ജീവനാഥ വിരചിതം ഭാവകുതൂഹലം
സമാപ്തം.

മിഥിലാ രാജ്യത്തിൽ വേദാന്തവേദ്യനായി കരുണാകരനെന്ന ഒരു മഹാശയനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രനായി, രാജമാന്യനായി ശംഭുനാഥൻ എന്ന മഹാ ദൈവജ്ഞന്റെ മകൻ ശ്രീ ജീവനാഥൻ ഈ ഭാവകുതൂഹലം എന്ന ഗ്രന്ഥത്തെ നിർമ്മിച്ചു.

ഭാവകുതൂഹലംസമാപ്തം.



